# THE CHURCH WEEKLY

വാല്യം XI | 1957 ഡിസംബർ 1 | ലക്കം 45


*Self-Examination at certain times, fixed and earnest, is a very needful spiritual discipline, but it is not penitence.*

*Knox Little.*

## വിഷയവിവരം


1 മതതത്വഗവേഷണശാല— ലീഡർ
2 മരണത്തിന്റെ മൂഢീയമേഖലയിൽ (തുടർക്കഥ) എം. കുര്യൻ
3 പരീക്ഷയിൽനിന്നുള്ള വിടുതൽ (പ്രഭാഷണം) എം. തൊമ്മൻ
4 വേദവായനക്കുറിപ്പുകൾ എം. ററി.
5 സമയം ദൈവദൃഷ്ടിയിൽ എൻ. എം. ഏബ്രഹാം
5 കന്യകസ്ത്രീ കാനനത്തിലൊരു ദൈവാലയം. ഫാദർ കെ. എം. സ്കറിയാ
7 നമ്മുടെ സഭയും ആരാധനാക്രമങ്ങളും. ഫാദർ എൻ. ഏ. യോഹന്നാൻ
8 ഡഗ്ലസ് ഡൗൺസ് ബിഷപ്പ് മാർ. ഒസ്താത്തിയോസ്
9 വാർത്തകളും കുറിപ്പുകളും കെ. വി. മാമ്മൻ
10. Christian Witnessing and School—E. C. Reddy


### സ്വന്തംകാര്യം

ചർച്ചുവീക്കിലിയുടെ ഏതാനും വരിക്കാർകൂടി 1957ലെ വരിസംഖ്യ അടയ്ക്കാനുണ്ട്. അവർ ഉടൻതന്നെ വരിസംഖ്യ അയച്ചുതരണമെന്നു താല്പര്യപ്പെടുന്നു. 1957ലെ വരിസംഖ്യ അടച്ചിട്ടുള്ളവർ 1958ലെ വരിസംഖ്യ ജനുവരി ആദ്യംതന്നെ അയച്ചുതരുവാൻ വിസ്മരിക്കരുത്.

മാനേജർ, ചർച്ചുവീക്കിലി
കോട്ടയം

# മതതത്വ ഗവേഷണശാല

നവമ്പർ 17, 18 എന്നീ തീയതികളിൽ ന്യൂഡൽഹിയിൽവച്ചു നടന്ന സർവ്വമതസമ്മേളനം ഒരു ഗവേഷണശാല സ്ഥാപിക്കുവാൻ തീരുമാനിച്ചിട്ടുണ്ട്. സത്യം, സ്നേഹം അക്രമരാഹിത്യം എന്നീമതതത്വങ്ങളിൽ നിഗൂഢമായി സ്ഥിതി ചെയ്യുന്ന ശക്തിവിശേഷങ്ങളെയും അവയുടെ വികാസസാദ്ധ്യതകളെയും പററി പഠനം നടത്തുവാനും, ആ പ്രയത്നഫലമായി ലഭിക്കുന്ന പുതിയ അറിവുകൾ ലോകോപകാരപ്രദമായി പ്രചരിപ്പിക്കുവാനും വേണ്ടി സ്ഥാപിക്കുന്ന ഒരു സ്ഥാപനത്തിന്റെ പ്രവർത്തനങ്ങളെപ്പററി പുതുമ തോന്നാം. പകുതിപ്പേർ ഈശ്വരനിൽ വിശ്വസിക്കുകയും, ബാക്കിയുള്ള പകുതിപ്പേർ പിശാചിനെ പേടിക്കുകയും ചെയ്യുന്ന ഒരു സമുദായത്തിൽ കമ്യൂണിസം കെട്ടിപ്പടുക്കുവാൻ സാധ്യമല്ലെന്നു റഷ്യയിലെ "ബെസ്ബോഴ്നിക്കു" പത്രത്തിന്റെ പത്രാധിപരായ താരോസ്ളാവിസ്കി പ്രസ്താവിച്ചതായി കേട്ടിട്ടുണ്ട്. "ബെസ്ബോഴ്നിക്കു" എന്ന വാക്കിന്റെ അർത്ഥം "നാസ്തികൻ" എന്നാണത്രെ. ദൈവവിശ്വാസം റഷ്യയിൽനിന്നു നിർമ്മാർജ്ജനം ചെയ്യുവാൻ വിപുലമായി സംഘടിപ്പിച്ചിരിക്കുന്ന നിരീശ്വരന്മാരുടെ ആയോധനസഖ്യത്തിന്റെ നാവാണു ബെസ്ബോഴ്നിക്കു പത്രം. നാസ്തിക്യം വളർത്തുവാൻ നടത്തുന്ന ഗവേഷണങ്ങളും പ്രചരണങ്ങളും കമ്യൂണിസത്തിന്റെ വളർച്ചയ്ക്കു അത്യന്താപേക്ഷിതമായി കരുതപ്പെടുന്നു. ശാസ്ത്രപുരോഗതിയിൽ അത്ഭുതകരമായ നേട്ടങ്ങൾക്കു പ്രശസ്തി നേടിയിരിക്കുന്ന കമ്യൂണിസ്റ്റ് റഷ്യ തങ്ങളുടെ വിജയങ്ങൾ നിരീശ്വരത്വത്തിന്റെ വൻനേട്ടങ്ങളായി ചിത്രീകരിക്കുമെന്നുള്ളതിനു സംശയമില്ല. മതവിശ്വാസങ്ങൾ കൈവെടിഞ്ഞിട്ടില്ലാത്തജനവിഭാഗം ഇന്നും സോവിയററുറഷ്യയിൽ അവശേഷിക്കുന്നുണ്ട്. അവരുടെ മാനസാന്തരത്തിനു സോവിയററ് അധികാരികൾ നിസ്സീമമായ പ്രേരണകളും, ശക്തിയും, ഹേമവും പ്രയോഗിച്ചുകൊണ്ടാണിരിക്കുന്നതു്. സുസംഘടിതമായ ഈ പ്രയത്നങ്ങളെ നേരിടുവാനാണു് മതവിശ്വാസികൾ ശ്രമിക്കുന്നതു്. എന്തിനു്? ശാസ്ത്രപുരോഗതിക്കൊ, അത്ഭുതകരമായ മററു നേട്ടങ്ങൾക്കൊ, മനുഷ്യന്റെ മനുഷ്യത്വം നേരെയാക്കാൻ സാധിക്കുന്നില്ലെന്നുള്ള ബോധമാണതിന്റെ പശ്ചാത്തലം. "മനുഷ്യവർഗ്ഗത്തിന്റെ നന്മയ്ക്കായി പ്രകൃതിരഹസ്യങ്ങളിലേക്കു ശാസ്ത്രജ്ഞന്മാർക്കു് എത്ര ദൂരം ഉററു നോക്കാൻ കഴിഞ്ഞാലും, ഈ ആസ്തികൾ ശരിക്കുപയോഗിക്കുവാൻനമുക്കുകഴിയത്തക്കവണ്ണം മനുഷ്യഹൃദയത്തിന്റെ ആഴങ്ങളിലിറങ്ങിപ്രവർത്തിക്കാൻവിശ്വശില്പിയായ സർവ്വശക്തനു മാത്രമേകഴിയൂ. ലോകത്തിൽയഥാകാലം നീതിയുക്തമായ സമാധാനംസ്ഥാപിക്കുവാൻ കഴിയുന്ന പരപക്ഷാദരവ്, ധാരണ, സഹാനുഭൂതി, ആർദ്രത എന്നീ ഗുണങ്ങൾ നമ്മിൽ വിളയിക്കുന്നതു് ഈശ്വരനാണു്". വിഭവസമൃദ്ധിയിലും, സൈനികശക്തിയിലും സാമ്പത്തികാഭിവൃദ്ധിയിലും പ്രഥമസ്ഥാനത്തു നിൽക്കുന്ന അമേരിക്കൻ യുണൈറഡ്സ്റ്റേററ്സിലെ പ്രസിഡണ്ടായ ഐസനോവർ ചെയ്ത ഒരുപ്രസ്താവനയാണു്മേലുദ്ധരിച്ചിരിക്കുന്നതു്. അങ്ങനെ ശീതസമരത്തി

ലെ പ്രതിയോഗികൾ രണ്ടു് അടിസ്ഥാനത്തിലാണു തങ്ങളുടെ പുരോഗമനപദ്ധതികളും, രാജ്യക്ഷേമവും ലോക സമാധാനസംരംഭങ്ങളും കെട്ടിപ്പടുക്കുവാൻ ശ്രമിക്കുന്നതു്. ഈ പരിതസ്ഥിതിയിൽ സർവ്വമതസമ്മേളനം ലോകസമുദ്ധാരണത്തിനു വേണ്ടി സത്യം, സ്നേഹം, അക്രമരാഹിത്യം എന്നീ തത്വങ്ങൾ ആണു് ചൂണ്ടിക്കാണിക്കുന്നതു്. നിരീശ്വരവാദികളായ റഷ്യക്കാരെപ്പോലും ഇരുത്തിച്ചിന്തിപ്പിക്കുവാൻ ആവശ്യമായ ആകർഷണശക്തി ഈ തത്വങ്ങൾ സമാർജ്ജിക്കേണ്ടിയിരിക്കുന്നു. ഇവ രാഷ്ട്രീയരംഗത്തു പ്രയോഗിച്ച മഹാത്മാവിൻെറ പ്രവർത്തനരംഗം ഇന്ത്യയിലായിരുന്നതുകൊണ്ടു് ഈ തത്വങ്ങളെ സംബന്ധിച്ച ഗവേഷണസ്ഥാപനം ഇൻഡ്യയിൽതന്നെ സ്ഥാപിക്കുവാൻ ഇടയായതു സമുചിതമായിട്ടുണ്ടു്. ഗാന്ധിജി ഒരു സത്യാന്വേഷകനായി സ്വയം ചിത്രീകരിക്കാറുണ്ടായിരുന്നു. സത്യവും അക്രമരാഹിത്യവുമായിരുന്നു അദ്ദേഹത്തിൻെറ ഗവേഷണവിഷയങ്ങൾ. "My experiments with truth" എന്ന ഗ്രന്ഥം അദ്ദേഹത്തിൻെറ സത്യാന്വേഷണസംരംഭങ്ങളെപ്പററി വിവരിക്കുന്നു. ആദ്ധ്യാത്മികതത്വങ്ങളുടെ പ്രായോഗികതയിൽ മഹാത്മജി ഒരു നിത്യഗവേഷകനായിട്ടാണു ജീവിതം നയിച്ചതു്. ആദ്ധ്യാത്മികചിന്തകളും ഗവേഷണങ്ങളും പഠനങ്ങളും നടത്തുവാൻ സ്ഥാപിക്കപ്പെടുന്ന ശാലയുടെ സംവിധാനം ഒരു പ്രത്യേകതരത്തിലുള്ളതായിരിക്കും. മനുഷ്യഹൃദയവും, വികാരങ്ങളും, ആവേശങ്ങളുമായിരിക്കും ഗവേഷണസാമഗ്രികൾ. മെഡിക്കൽ ശാസ്ത്രീയപര്യവേഷണങ്ങളിൽ വിനിയോഗിക്കാറുള്ള "ഗിനിപന്നികൾ" സത്യാന്വേഷണശാലയിൽ ഉപയോഗശൂന്യമാണു്. ആത്മാർത്ഥതികഞ്ഞമനുഷ്യഹൃദയമാണു് അവിടത്തെ ഗവേഷണസാധനം. പുരാണേതിഹാസങ്ങളും, വേദങ്ങളും ഈ ഗവേഷണങ്ങൾക്കു സഹായം നൽകും. എന്നാൽ പൂർവ്വകാലാപേക്ഷിതങ്ങളായി മാത്രം മതഗവേഷണം നിലനിൽത്തുന്നതിൽ കാണിക്കുന്ന യാഥാസ്ഥിതികത്വം പലപ്പോഴും മതവിരോധികളെ വർദ്ധിപ്പിക്കുവാനിടയാക്കുന്നു. ഇന്നു ഖിമൂഢമായി തോന്നുന്ന പല ദുരാചാരങ്ങളും മതത്തിൻെറ പേരിൽ ന്യായീകരിക്കപ്പെടുന്നുണ്ടു്. മാററുവാൻ പാടില്ലാത്ത പരിപാവന നിത്യസത്യങ്ങൾ എന്നു ശഠിച്ചു എല്ലാ ബാഹ്യപരിവർത്തനങ്ങളെയും സ്വാതന്ത്ര്യത്തെയും, എതിർത്തുനിൽക്കുന്ന യാഥാസ്ഥിതികത്വം പലരേയും നിരീശ്വരത്വത്തിലേക്കും, മതവിരോധത്തിലേക്കും തള്ളിവിട്ടുകൊണ്ടിരിക്കുന്നുണ്ടു്. റഷ്യൻ ചക്രവർത്തിമാരുടെ ദുരധികാരങ്ങൾക്കും, അക്രമപ്രവർത്തനങ്ങൾക്കും കൂട്ടുനിന്നമതാചാര്യന്മാർ നിരീശ്വരത്വത്തിൻെറ അധികാരപ്രമത്തതകൾക്കും, സൌജന്യങ്ങൾക്കുമാണു് ഇപ്പോൾ കൂട്ടുനിൽക്കേണ്ടി വന്നിരിക്കുന്നതു്. "സത്യം, സ്നേഹം, അക്രമരാഹിത്യം" എന്നിവയിൽ അറിവാനുള്ളതെല്ലാം അറിഞ്ഞുകഴിഞ്ഞുവെന്നും, ഇനിയുമെന്തു കണ്ടുപിടിക്കുവാനുള്ളതെന്നും വിചാരിക്കുന്ന മതസർവജ്ഞന്മാർക്കു് ഈ ഗവേഷണശാല ഒരനാവശ്യമായി തോന്നാം. ഈശ്വരൻ സത്യവും, സ്നേഹവുമാണെങ്കിൽ ഈശ്വരനെപ്പററിയുള്ളതെല്ലാം നാം അറിഞ്ഞുകഴിഞ്ഞിട്ടില്ല. "ഞാൻ വഴിയും സത്യവും ജീവനും" ആണെന്നു കല്പിച്ച യേശുക്രിസ്തു മതസ്ഥാപകനായുള്ള ഒരു സഭയ്ക്കു് ഇനിയും സത്യത്തെപ്പററി എന്തു പുതിയ അറിവാണു ലഭിക്കാനുള്ളതെന്നു ചോദ്യമുണ്ടാകാം. എല്ലാം വേദപുസ്തകത്തിലുണ്ടു്. അല്ലെങ്കിൽ "കൊറാനിൽ" ഉണ്ടു്, അല്ലെങ്കിൽ വേദങ്ങളിലുണ്ടു്, ഇതിഹാസങ്ങളിലുണ്ടു് എന്നു വിശ്വസിക്കുന്നവർക്കു തന്നെയും, ഗവേഷണങ്ങൾ ജ്ഞാനോദയത്തിനാവശ്യമാണു്. ഈശ്വരൻ സാരാംശസമ്പൂർണ്ണനാണെങ്കിലും മനുഷ്യൻ അപൂർണ്ണനാണു്. പ്രായത്തിൻെറയും, അനുഭവത്തിൻെറയും, കഴിവിൻെറയും തോതനുസരിച്ചു സത്യത്തെപ്പററിയുള്ള ജ്ഞാനം കുറഞ്ഞും കൂടിയുമിരിക്കും. പൂർണ്ണമായി ഗ്രഹിക്കുകയുമില്ല. രണ്ടു ലക്ഷത്തി അമ്പത്തീരായിരം മൈൽ അകലെയുള്ള ചന്ദ്രനിൽ മനുഷ്യൻ എത്തിക്കഴിയുമ്പോൾ അനേകലക്ഷം കോടി മൈൽ അകലെ നിൽക്കുന്ന നക്ഷത്രജാലങ്ങളുടെ നേരെയായി അവൻെറ നോട്ടം. അതുപോലെതന്നെയാണു് ആദ്ധ്യാത്മിക പ്രപഞ്ചവുമെന്നു വിനീതമായി നാം സമ്മതിക്കണം. നമ്മുടെ തീയളോജിക്കൽ കോളജുകളും വേദശാസ്ത്ര കേന്ദ്രങ്ങളും സത്യം, സ്നേഹം, അക്രമരാഹിത്യം, ഭക്തി, ജ്ഞാനം, സേവനം ആദിയായ മൂല്യങ്ങളിൽ ഗവേഷണം നടത്തുന്ന ശാലകളാണെന്ന ബോധം നമ്മെ ഭരിക്കുമെങ്കിൽ സർവമതസമ്മേളന തീരുമാനത്തിൽ നാം അർത്ഥവും പ്രയോജനവും ദർശിക്കും. ഡൽഹിയിലെ മതതത്വഗവേഷണശാലയുടെ പ്രവർത്തനങ്ങളെ താല്പര്യപൂർവം മതവിശ്വാസികളും അല്ലാത്തവരും വീക്ഷിക്കുമെന്നുള്ളതിനു സംശയമില്ല.


## ദി ബാങ്കു് ഓഫു് ന്യൂ ഇൻഡ്യാ (ക്ലിപ്തം)

H.O. തിരുവനന്തപുരം

ചെയർമാൻ—മി: കെ. ജോർജ്ജ് ബി. എ.

ശാഖകൾ

ആലപ്പുഴ — കോട്ടയം — പുനലൂർ
ആലുവാ — കോഴഞ്ചേരി — തിരുവല്ലാ
ചാത്തന്നൂർ — കുമ്പനാട്ടു് — തിരുവനന്തപുരം
ചെങ്ങന്നൂർ — പന്തളം — വക്കം (കടയ്ക്കാവൂർ)
ചിറയിൻകീഴ് — പത്തനംതിട്ട — വെണ്ണിക്കുളം
എറണാകുളം — പെരുമ്പാവൂർ

കെ. ഇ. ചെറിയാൻ
ജനറൽ മാനേജർ.

# മരണത്തിന്റെ മൃഗീയമേഖലയിൽ

(എം. കുര്യൻ)

നേരം മദ്ധ്യാഹ്നമായി. രണ്ടു പഥികന്മാർ, കഴിയുന്നത്ര വേഗം കോവർകഴുതകളെ പായിച്ചുകൊണ്ടു കൈസര്യാപട്ടണത്തെ സമീപിച്ചുകൊണ്ടിരുന്നു. മൃഗങ്ങളും ഓടിക്കിതയ്ക്കുന്നുണ്ടു്.

“നാം പറഞ്ഞൊത്ത പരിപാടി നടന്നാൽ തരക്കേടില്ലായിരുന്നു” പ്രായംകുറഞ്ഞ ആൾ പറഞ്ഞു. വിഷാദം കററച്ചുനിന്ന സ്വരം.

അപരൻ സാന്ത്വനമോതാൻ ശ്രമിച്ചു. “ഭയപ്പെടാതിരിക്കൂ. നാം ഒരു ഭാഗ്യപരീക്ഷയ്ക്കു തയാറെടുക്കുകയാണു്. നാം വിജയിക്കുമെന്നുതന്നെയാണെന്റെ വിശ്വാസം.”

“തിയേററിനകത്തു് കടന്നുകഴിഞ്ഞാൽ ഞാൻ ഏററവും താഴത്തെ ഭാഗത്തു് അരേനായ്ക്കു സമീപത്തേക്കു നീങ്ങാം. അവിടെയെങ്ങാനാവും അവളെ സൂക്ഷിച്ചിരിക്കുന്നതു്.”

“ലൂക്കോസേ! അതു ശരിയായിരിക്കും. ഞാൻ രാജസിംഹാസനമിരിക്കുന്ന ഭാഗത്തു പ്രവേശനം സാധിച്ചുകൊള്ളാം, ധനികന്മാരുടെ ബോക്സു്കളും രാജസിംഹാസനവുമൊക്കെ ഏററവും ഉയർന്ന ക്ലാസ്സിലാവാനാണു സാദ്ധ്യത. രാജസന്നിധിയിൽ ഏതുസമയത്തും പ്രവേശമനുവദിക്കുന്നതായുള്ള രാജകല്പന കയ്യിലുള്ളതു ഉപകാരമായി.”

“പിന്നീടെന്തുചെയ്യാനാണു് ഉദ്ദേശം?”

“ഒന്നും തിട്ടമായി പറഞ്ഞുകൂടാ. കളികൾ ഏററവും അധികമായി ജനമനസ്സുകളെ ആകർഷിച്ചുകൊണ്ടിരിക്കുന്ന സന്ദർഭത്തിൽ ജനങ്ങളുടെ ദൃഷ്ടികൾ അരേനായിൽ തറച്ചുനിൽക്കുന്ന സന്ദർഭത്തിൽ ഞാൻ രാജാവിനോടു് ഏററവും അടുത്തുചെന്നു കഠാര അദ്ദേഹത്തിന്റെ ശരീരത്തിൽ കുത്തിക്കയററും. അപ്പോൾ ഉണ്ടാകുന്ന ബഹളത്തിനിടയിൽ ഞാൻ രക്ഷപ്പെടാൻ ശ്രമിച്ചുകൊള്ളാം. ആ സന്ദർഭത്തിൽ ഏതെങ്കിലുംവിധത്തിൽ തെക്ലായെ കണ്ടുപിടിച്ചു പുറത്തു കടത്താൻ നോക്കണം. നിരാശയായിരിക്കും നമ്മുടെ വിധി. വിജയത്തിനുപകരം പരാജയം നമ്മെ പിന്തുടർന്നേക്കാനുംമതി. ഒരുപക്ഷെ പട്ടാളക്കാർ നമ്മെ വകപ്പെടുത്താനും ഇടയുണ്ടു്.”

ഇരുവരും വിഷാദഗ്രസ്തരാണു്. ലൂക്കോസിൽ അതു വളരെ കൂടുതൽ പ്രകടമായിക്കാണാം. ഏതായാലും മോചനശ്രമങ്ങൾ അങ്ങേയററംവരെ നടത്തുന്നതിനുതന്നെ അവർ നിശ്ചയിച്ചു.

മഹാനായ ഹേരോദാവു് പണിയിച്ച കൈസര്യാപട്ടണം സമുദ്രതീരത്തായി അവരുടെ ദൃഷ്ടിയിൽപ്പെട്ടു. സമുദ്രതീരം ആശ്ലേഷിച്ചു ശയിക്കുന്ന ഒരു കുന്നിന്റെ മുകളിലായിട്ടാണു് പട്ടണത്തിലെ പേരെടുത്ത ആംഫിതിയേററർ. അതിന്റെ സ്തംഭങ്ങൾ മദ്ധ്യാഹ്നസൂര്യന്റെ പ്രഭയിൽകുളിച്ചു ജാജ്വല്യമാനങ്ങളായി ദൂരെ പ്രത്യക്ഷപ്പെട്ടു. തിയേററിനു സമീപമായി ഒരു കൊട്ടാരവും അതിനെ ചുററി ഒരു ഊക്കൻകോട്ടയും കാണാം

പാത യാത്രക്കാരെക്കൊണ്ടു നിറഞ്ഞിരുന്നു. തന്മൂലം ലൂക്കോസിന്റെയും പ്രോബസിന്റെയും പുരോഗതി മന്ദഗതിയിലായി. സ്റ്റേഡിയത്തിനുള്ളിൽനിന്നുള്ള അട്ടഹാസവും കൈയ്യടിയും കളികൾ ആരംഭിച്ചുകഴിഞ്ഞുവെന്നു വിളിച്ചറിയിക്കുന്നുണ്ടായിരുന്നു. ലൂക്കോസിന്റെ മനസ്സും പതറി. സമയം തെററിയിരിക്കുമോ? കാര്യം കഴിഞ്ഞുകാണുമോ?

സ്റ്റേഡിയത്തിന്റെ പടിവാതിലിനോടു സമീപിച്ചപ്പോൾ പ്രോബസ് പറഞ്ഞു. “അതാ നിൽക്കുന്നു, അഗാബസ്.” മുഷിഞ്ഞുകീറിയ ഒരു ഉടുപ്പു ധരിച്ചു് ആ വൃദ്ധൻ വളരെ പ്രാകൃതരൂപത്തിൽ അവിടെ നിന്നു വിളിച്ചുപറയുകയാണു്. “കർത്താവിന്റെ പ്രതികാരത്തെപ്പററി ഓർത്തുകൊള്ളുവിൻ. ഇന്നേദിവസം മരണം നിശ്ചയം. കർത്താവിന്റെ ക്രോധം നിങ്ങളുടെമേൽ പതിയുന്നതിനു മുമ്പു് അനുതപിച്ചു ദൈവത്തെ അന്വേഷിക്കുവിൻ.”

ലൂക്കോസ് ഒന്നു ഞെട്ടി.

പ്രോബസിന്റെ കണ്ണുകളിൽ ഒരു തിളക്കമുണ്ടായി. “കൊള്ളാം, അഗാബസിനെക്കൊണ്ടു നമുക്കു ഗുണമുണ്ടു്. ഹേരോദാവിനു് ഈ മനുഷ്യനെ ഭയമാണു്. രാജാവു് തെക്ലായെ അപഹരിച്ചുകൊണ്ടുപോന്നുവെന്നു പ്രവാചകൻ ജനക്കൂട്ടത്തിൽവച്ചു പ്രഖ്യാപിക്കുകയും, രാജാവു് തത്സമയം ലൂക്കോസിനെ കാണാനിടവരികയും ചെയ്യുന്നപക്ഷം റോമൻനീതിയെയും ദൈവശിക്ഷയെയും ഭയന്നു രാജാവു് ഒരുപക്ഷെ തെക്ലായെ മോചിപ്പിച്ചേക്കാം” പ്രോബസ് മന്ത്രിച്ചു.

ലൂക്കോസ് അടുത്തു ചെന്നു് പ്രവാചകന്റെ തോളത്തു കൈ വച്ചു. അദ്ദേഹം തിരിഞ്ഞുനോക്കി. “ലൂക്കോസേ, നീ അന്വേഷിച്ചുവന്ന പെൺകുട്ടി ജീവനോടിരിക്കുന്നു. അവളെ ഇന്നു ഹേരോദാവു് കാട്ടുമൃഗങ്ങളുടെ മുമ്പിൽ എറിഞ്ഞിട്ടുകൊടുക്കാൻപോവുകയാണു്.”

“അങ്ങേയ്ക്കു ഞങ്ങളെ സഹായിക്കാൻ കഴിയുകയില്ലേ”

“ദുഷ്ടന്മാർ നശിക്കും, നീതിമാന്മാരോ തഴച്ചുവളരും. ദൈവമായ കർത്താവു് അരുളിച്ചെയ്യുന്നു. ഇന്നേദിവസം ഹേരോദാരാജാവു് മരിക്കും. ആ മനുഷ്യന്റെ ശരീരം പുഴക്കൾ തിന്നുകയും ചെയ്യും.”

ലൂക്കോസ് ടിക്കററുകൾവാങ്ങി. അവർ അകത്തുകടന്നു. പ്രോബസ് അഗാബസിനെയും കൂട്ടിക്കൊണ്ടു് ഏററവുംമുന്തിയ ടിക്കററുകാർക്കും രാജകുടുംബാംഗങ്ങൾക്കുമായി മാററിവച്ചിരുന്ന ഭാഗത്തേക്കു നീങ്ങി. വമ്പിച്ച സ്റ്റേഡിയം പകുതിയും ആളുകളെക്കൊണ്ടു നിറഞ്ഞുകഴിഞ്ഞു. ജനങ്ങളുടെ പ്രവാഹം തുടർന്നുകൊണ്ടിരിക്കുന്നതേയുള്ളു.

ഗ്ലാഡിയേററർയോദ്ധാക്കളുടെ സമരം നടക്കുകയാണു്. രക്തദാഹികളായ പ്രേക്ഷകരുടെ ഉത്സാഹം വർദ്ധിച്ചുകൊണ്ടിരുന്നു. മൃഗങ്ങളുടെ നരവേട്ട കണ്ടു കൊതി തീർക്കുവാൻ അധികംപേരും അത്യാകാംക്ഷയോടെ കാത്തിരിക്കുകയാണു്.

ലൂക്കോസ് ഇടനാഴികളിലൂടെ നേരെ താഴോട്ടുപോയി. ഗ്ലാഡിയേററർമാരുടെ താഴത്തെ നിലയിലുള്ള വിശ്രമമുറികൾ കടന്നപ്പോൾ സിംഹങ്ങളുടെ ഗർജ്ജനം അത്യുച്ചത്തിൽ കേട്ടു. അരേനായുടെ വശങ്ങളിലായി അഴിയിട്ട കൂടുകളിൽ അവയെ സൂക്ഷിച്ചിരിക്കുകയാണു്. സന്ദർഭം വരുമ്പോൾ അരേനായുടെ കവാടത്തിൽ ഒരു ഉത്തോലകം വലിച്ചു താഴ്ത്തിയാൽ മതി, കൂടുകളുടെ വാതിൽ താനെതുറന്നു് മൃഗങ്ങൾ അരേ

നായിൽ പ്രവേശിച്ചുകൊള്ളും.

ലൂക്കോസ് മുമ്പോട്ടു നീങ്ങി. മരിച്ചവരുടെ ശവങ്ങൾ വഹിച്ചു കൊണ്ടുപോകാൻ ശവവണ്ടി തയ്യാറാക്കിനിറുത്തിട്ടുണ്ട്. അവിടത്തെ വഴികളും ഇടനാഴികളും ബഹിർഗ്ഗമന ദ്വാരങ്ങളുമെല്ലാം ലൂക്കോസ് സൂക്ഷിച്ചു മനസ്സിലാക്കി.

അരേനായ്ക്കു സമീപമായി ഒരു ഇടുങ്ങിയ ഇടനാഴിയിലേക്കാണ് ലൂക്കോസ് നീങ്ങിയത്. അവിടെ ഒരു പട്ടാളക്കാരൻ കാവൽ നിൽപ്പുണ്ട്. ലൂക്കോസ് ഒരു നിമിഷനേരത്തേക്ക് അമ്പരന്നുപോയി. അടുത്തനിമിഷം കാവൽക്കാരനെ സമീപിച്ച് ആ യുവാവു പറഞ്ഞു. "ഞാൻ ഒരു ഡോക്ടറാണ്. ഇവിടെ സൂക്ഷിക്കാൻ ഏല്പിച്ചിട്ടുള്ള പെൺകുട്ടി വിഷം തിന്നോ മറ്റോ ആത്മഹത്യ ചെയ്യാതെ കളി തുടങ്ങുന്നതുവരെ കാത്തുകൊള്ളുന്നതിനു ഹേരോദാ രാജാവ് എന്നെ അയച്ചതാണ്."

പട്ടാളക്കാരൻ ആദരപൂർവ്വം തൊഴുതു. ഒരു അറയുടെവാതിൽ അയാൾ തുറന്നുകൊടുത്തു. ലൂക്കോസ് അകത്തു പ്രവേശിച്ചയുടനെ വാതിൽ പുറമെനിന്നു പൂട്ടപ്പെട്ടു. അതാ, അവിടെ അഴിയിട്ട ഒരു ചെറിയ ജനാലയ്ക്കലായി ഒരു യുവതി. സൂര്യപ്രകാശം അവളുടെ ശിരസ്സിൽ ഒരു പരിവേഷം സൃഷ്ടിക്കുന്നതായി തോന്നുന്നു. മുഖം ഉയർത്തിപ്പിടിച്ചിട്ടുണ്ട്. അധരങ്ങൾ ചലിക്കുന്നുണ്ട്. ശബ്ദം പുറത്തു കേൾക്കാനില്ലെങ്കിലും അവൾ പ്രാർത്ഥിക്കുകയാണെന്നു സ്പഷ്ടമായിരുന്നു.

കാൽപ്പെരുമാറ്റം കേട്ട യുവതി പെട്ടെന്നു തിരിഞ്ഞുനോക്കി. വിസ്മയസൂചകമായ ഒരു വ്യാക്ഷേപക ശബ്ദത്തോടെ ആ യുവതി ഓടിയണഞ്ഞ് ആഗതന്റെ കരങ്ങളിലേക്കു വീണു. രണ്ടുമൂന്നു നിമിഷത്തേക്ക് ആരുടെയും നാവനങ്ങിയില്ല. ആനന്ദത്തിന്റെ കണ്ണീർ അവളുടെ കവിൾത്തടങ്ങളിലൂടെ ഒഴുകി വീണുകൊണ്ടിരുന്നു. ആഗതന്റെ കണ്ണുകളും നനഞ്ഞു.

"എന്റെ ഓമനേ!" യുവാവിന്റെ അധരങ്ങൾക്കു സംസാരശക്തി വീണ്ടുകിട്ടി.

"അങ്ങയെ ഇനിയൊരിക്കലും കാണാൻ സാധിക്കുകയില്ലെന്നു ഞാൻ വിചാരിച്ചുപോയി."

"അപ്പോൾ എന്താണു സംഭവിക്കാൻപോകുന്നതെന്ന് അറിയാം?"

"ഉവ്വ്. പക്ഷെ എനിക്കു പേടിയില്ല. യേശുവിൽ വിശ്വസിക്കുന്നവക്ക് അവൻ നൽകുന്ന ധൈര്യവും ശക്തിയും ജനങ്ങൾ കാണാനിടവരുന്നപക്ഷം എന്റെ മരണം വൃഥാവിലാകയില്ല. അങ്ങ് ഏതുവിധത്തിൽ ഇവിടെയെത്തി."

ലൂക്കോസ് അതുവരെയുള്ള സംഭവഗതി ചുരുക്കമായി തെക്ലായെ പറഞ്ഞുകേൾപ്പിച്ചു. അവൾ തന്റെ മൃദുലമായ വിരലുകൾ യുവാവിന്റെ ഗണ്ഡതലത്തിൽ ഓടിച്ചുകൊണ്ടു പറഞ്ഞു. "നമ്മുടേതിനോളം ശക്തിമത്തായ ഒരു പ്രേമബന്ധം ലോകത്തിൽ മുമ്പുണ്ടായിട്ടില്ല. എന്തെന്തപകടങ്ങളാണ് അവിടുന്ന് എനിക്കുവേണ്ടിനേരിട്ടിരിക്കുന്നത്"

യുവാവു മന്ദഹസിച്ചു. പ്രോബസും താനും ഉദ്ദേശിക്കുന്ന പരിപാടി ലൂക്കോസ് വിശദീകരിച്ചു. പക്ഷെ അതു പറയുന്തോറും അതിന്റെ അപ്രായോഗികത ബോദ്ധ്യപ്പെട്ടുവരികയാണ്. ലൂക്കോസ് അവളെ ധൈര്യപ്പെടുത്താൻ ശ്രമിച്ചു. ആ പ്രേമബന്ധത്തിന്റെ ദൃഢത അവർക്കു മനസ്സിലായിത്തുടങ്ങിട്ടേയുള്ളു. ലൂക്കോസ് തന്റെ സ്വപ്നത്തെപ്പറ്റി ഓർത്തു. രണ്ടു യുവമിഥുനങ്ങൾ പാതയിലൂടെ നടന്നകലുന്നതായി കണ്ടത് ഒരു ശുഭലക്ഷണമായി ആ യുവാവു വ്യവഹരിച്ചു. "നാം ഇത്തവണ ഇവിടെനിന്നു രക്ഷപ്പെടുമെന്നാണ് അതു സൂചിപ്പിക്കുന്നത്." പക്ഷെ സ്വപ്നത്തിന്റെ അവസാനഭാഗം അവളോടു പറയാൻ ലൂക്കോസ് ധൈര്യപ്പെട്ടില്ല.

"രക്ഷ കിട്ടുമെന്ന് എനിക്കു വലിയ ആശയില്ല. ഈ അപകടത്തെ ധൈര്യപൂർവ്വം അഭിമുഖീകരിക്കാൻ ശക്തി ലഭിക്കേണ്ടതിനു നമുക്കു പ്രാർത്ഥിക്കാം."

അവരിരുവരും ആ അറയുടെ പരുക്കൻതറയിൽ മുട്ടുകുത്തി. അവരുടെ ഹൃദയങ്ങൾ ദൈവസന്നിധിയിൽ പ്രാർത്ഥനാനിരതങ്ങളായി. അടുത്തു നടക്കാൻപോകുന്ന അഗ്നിപരീക്ഷയ്ക്കു വേണ്ട ശക്തി നൽകണമെന്നു തെക്ലാ പ്രാർത്ഥിച്ചു. എന്തെങ്കിലും അത്ഭുതസംഭവത്തിലൂടെ തെക്ലായെ മോചിപ്പിക്കണമെന്നായിരുന്നു ലൂക്കോസിന്റെ പ്രാർത്ഥന. പ്രാർത്ഥന അവസാനിച്ചപ്പോൾ ഒരു പ്രശാന്തത തന്റെ മനസ്സിനെ ആവരണം ചെയ്യുന്നതായും ഭയാശങ്കകൾ ഉരുകിയൊലിച്ചുപോകുന്നതായും യുവാവിന് അനുഭവപ്പെട്ടു.

"നാഥാ!" പ്രാർത്ഥന കഴിഞ്ഞ് എഴുന്നേറ്റപ്പോൾ തെക്ലാ മൊഴിഞ്ഞു. "മരിക്കാനെനിക്കു ഭയമില്ല. ഇവിടെ ഈ അറയിൽവച്ച് അവിടുന്നു യേശുവിനെ കണ്ടെത്തിയെന്നൊരു ബോദ്ധ്യം എനിക്കു കിട്ടിയിരുന്നെങ്കിൽ ഞാൻ സന്തോഷത്തോടെ പോകുമായിരുന്നു."

യുവാവ് അവളുടെ കരങ്ങൾ സ്വന്തം കൈയ്യിലെടുത്തു, അവളെ സാവധാനം തന്റെ ശരീരത്തോടു ചേർത്തുനിറുത്തി. "പ്രിയേ, ഞാൻ എന്നത്തേക്കാളുമധികമായി ഇന്നു യേശുവിനോടു സമീപസ്ഥമാണെന്ന് ഇപ്പോൾ എനിക്കു തോന്നുന്നു."

പട്ടാളക്കാരുടെ കാൽപതന ശബ്ദം അടുത്തടുത്തുവരുന്നതു കേൾക്കാറായി. തെക്ലായെ അരേനായിലേക്കു കൊണ്ടുപോകാൻ നേരമായിരിക്കണം. കാമുകീകാമുകന്മാർ ധൃതിയിൽ പരസ്പരം ആലിംഗനം ചെയ്തു. താഴിൽ താക്കോൽ തിരിയുന്ന ശബ്ദം കേൾക്കാം. വാതിൽ പെട്ടെന്നു തുറന്നു മലർന്നു. ഒരുദ്യോഗസ്ഥൻ അകത്തേക്കു കടന്നു രാജശാസനം ഉറക്കെ വായിച്ചു.

"ക്ലൗദിയോസ് ചക്രവർത്തിയുടെ കൃപയാൽ യഹൂദിയയുടെയും ശമര്യയുടെയും ഗലീലയുടെയും രാജാവായ ഹേരോദാ അഗ്രിപ്പാ ഒന്നാമൻ, ഇക്കോന്യാക്കാരി തെക്ലായെ വിസ്തരിച്ചു, മ്ലേച്ഛതരമായ കുറ്റങ്ങൾ ചെയ്തിട്ടുള്ളവളെന്നും കള്ളപ്രവാചകനായ യേശുവിന്റെ അനുയായിയെന്നും കണ്ടിരിക്കുന്നു. തന്മൂലം ഒരു കാളക്കുറ്റനോടു ചേർത്തുകെട്ടി ഇവളെ ഇന്നേദിവസം സിംഹങ്ങൾക്ക് ഇട്ടുകൊടുക്കണമെന്നു നാം വിധി കല്പിക്കുന്നു."

അയാൾ വായന നിറുത്തി, പെട്ടെന്നു മുമ്പോട്ടു നീങ്ങി, തെക്ലായുടെ ഉടുപ്പു വലിച്ചൂരി. ജഘനഭാഗത്ത് ഒരു ചെറിയ അടിയുടുപ്പു ധരിച്ചിട്ടുള്ളതൊഴികെ അവൾ പൂർണ്ണനഗ്നയാക്കപ്പെട്ടു. ആ യുവതിയുടെ കൈകൾ പെട്ടെന്നു മാറു മറയ്ക്കാൻ ബദ്ധപ്പെട്ടു. ലജ്ജയാൽ അവൾ ചൂളിപ്പോയി. തല താണു, ഗണ്ഡങ്ങൾ അപമാനശങ്കയാൽ അരുണവർണ്ണമായി.

തന്റെ പ്രിയതമയുടെ കന്യകാത്വം ഈ രീതിയിൽ കയ്യേറുക കണ്ടു നിൽക്കാൻ ലൂക്കോസിനു കഴിഞ്ഞില്ല. വേദനനിറഞ്ഞ അട്ടഹാസത്തോടെ ആ യുവാവ് ഉദ്യോഗസ്ഥനെ കടന്നാക്രമിച്ചു. ഇങ്ങനെയൊരു സംഭ

പ്രതിവാരപ്രഭാഷണം (The Sermon for the Week)

# പരീക്ഷയിൽനിന്നുള്ള വിടുതൽ

(എം. തൊമ്മൻ ബി.എ)

"ഞാൻ ഈ മഹാദോഷം പ്രവത്തിച്ചു ദൈവത്തോടു പാപം ചെയ്യുന്നതെങ്ങനെ?" (ഉല്പത്തി 39. 9)

പഴയനിയമത്തിൽ എല്ലാവർക്കും ഏററവും സുപരിചിതമായിട്ടുള്ള ഒരു ഭാഗമാണു് യൗസേഫിൻെറ ജീവചരിത്രം. അതിലെ നാടകീയരംഗങ്ങൾ ഓരോന്നും അത്യന്തം രസാവഹവും പ്രചോദനാത്മകവുമാണു്. യൗസേഫിനുണ്ടായ ഉഗ്രമായ ഒരു പരീക്ഷയെ അദ്ദേഹം എങ്ങനെ നേരിട്ടു എന്നും തൻെറ വിസ്മയനീയമായ വിജയത്തിൻെറ രഹസ്യം എന്തായിരുന്നു എന്നും ഉള്ളതാണു് നമ്മുടെ ചിന്താവിഷയം. അതിലേക്കു കടക്കുന്നതിനുമുമ്പായി അതിനിടയാക്കിയ സാഹചര്യങ്ങളെ നമുക്കു് അല്പമായി അനുസ്മരിക്കാം.

സ്വന്തസഹോദരന്മാരുടെ അസൂയയ്ക്കും വിദ്വേഷത്തിനും ഇരയായിത്തീന്ന യൗസേഫ് കേവലം ഒരു അടിമയെപ്പോലെ അടിമക്കച്ചവടക്കാർക്കു വിൽക്കപ്പെട്ടു. കച്ചവടക്കാർ അവനെ മിസ്രയീമിൽ കൊണ്ടുപോയി ഫറവോരാജാവിൻെറ ഒരു ഉദ്യോഗസ്ഥനായ പൊത്തീഫറിനു വിററു. സമത്ഥനും സത്സ്വഭാവിയുമായിരുന്ന യൗസേഫ് അചിരേണ തൻെറ യജമാനൻെറ സ്നേഹവും വിശ്വാസവും ആർജ്ജിച്ചു് പൊത്തീഫറിൻെറ ഗൃഹവിചാരകനായി ഉയത്തപ്പെട്ടു. പൊത്തീഫറിൻെറ ഭാര്യക്കു കോമളനായ യൗസേഫിനോടു് എന്തെന്നില്ലാത്ത ആകർഷണം തോന്നി. അസാന്മാർഗ്ഗികമായ ഒരു ജീവിതത്തിലേക്കു യുവാവായ യൗസേഫിനെ വശീകരിക്കുവാൻ അവൾ രഹസ്യമായി ശ്രമിച്ചു. എന്നാൽ യൗസേഫ് അതിനൊന്നും വഴിപ്പെട്ടില്ല. അതിൽ കുപിതയായിത്തീന്ന ആ നീചസ്ത്രീ യൗസേഫിനെതിരായി അടിസ്ഥാനരഹിതമായ അപവാദങ്ങൾ പറഞ്ഞു് സ്വഭർത്താവിനെക്കൊണ്ടു് അയാളെ തടവിലടപ്പിച്ചു. താൽക്കാലികമായ ഈ അത്യാഹിതം യൗസേഫിൻെറ ഉയർച്ചയ്ക്കു വഴിതെളിക്ക മാത്രമാണു് ചെയ്തതു്. ഫറവോരാജാവു് അയാളെപ്പററി അറിയുവാനിടയാകുകയും അയാളുടെ സത്യസന്ധതയിലും ജ്ഞാനത്തിലും ബോദ്ധ്യം വന്ന രാജാവു് അയാളെ മിസ്രയീംരാജ്യത്തിനൊക്കെയും മേലധികാരിയായി നിയമിക്കുകയും ചെയ്തു. ഇന്നത്തെ നമ്മുടെ ചിന്താവിഷയത്തിനു് ഈ കഥ ഇത്രയുംപോലും തുടരേണ്ട ആവശ്യമില്ലായിരുന്നു. കുറ പുറകോട്ടു പോയി ചിന്തിക്കയാണു് ആവശ്യം.

പൊത്തീഫറിൻെറ ഭാര്യയുടെ വശീകരണംമൂലമുണ്ടായ പരീക്ഷ യൗസേഫിനെ എത്ര ശക്തിയായി ഹേമിച്ചു? അദ്ദേഹം അതിനെ എങ്ങനെ നേരിട്ടു? എങ്ങനെ ജയിച്ചു: ഈ ചോദ്യങ്ങൾക്കു് ഉത്തരം കണ്ടുപിടിക്കുവാൻ നമുക്കു ശ്രമിക്കാം.

യൗസേഫിനുണ്ടായ പരീക്ഷയുടെ കാഠിന്യം മനസ്സിലാക്കുവാൻ അദ്ദേഹത്തിൻെറ നിലയെ സംബന്ധിച്ച മററു ചില വസ്തുതകൾകൂടി നാം ഗ്രഹിക്കേണ്ടതായിട്ടുണ്ടു്. ഈ സംഭവം നടന്നപ്പോൾ യൗസേഫിനു് 27 വയസ്സ് മാത്രമെ പ്രായമുണ്ടായിരുന്നുള്ളു—നല്ല ചോരത്തിളപ്പുള്ള ഒരു യുവാവു്. സാന്മാർഗ്ഗികമായി അധഃപതിച്ച ഒരു സമുദായത്തിലും അന്തരീക്ഷത്തിലുമായിരുന്നു യൗസേഫിൻെറ താമസം. തനിക്കുണ്ടായ പരീക്ഷയ്ക്കു താൻ വശംവദനായാൽത്തന്നെയും അതൊരു വലിയ പരാജയമായി അവിടെയുള്ള ആരും പരിഗണിക്കയില്ലായിരുന്നു. ആരും അറിയാതെതന്നെ ഏററവും രഹസ്യമായി കഴിച്ചുകൂട്ടുവാനുള്ള സാദ്ധ്യതയും ഒട്ടും കുറവല്ലായിരുന്നു. പരീക്ഷയുടെ പുറപ്പാടു യൗസേഫിൻെറ ഹൃദയത്തിൽനിന്നല്ലായിരുന്നു എന്നുള്ളതുതന്നെ അതിനു വഴിപ്പെടുവാൻ കൂടുതൽ പ്രേരകമായിരുന്നിരിക്കണം. സത്യദൈവത്തിൽ വിശ്വസിച്ച സന്മാർഗ്ഗനിഷ്ഠയോടുകൂടി ജീവിച്ചിരുന്ന സ്വസമുദായത്തിൽനിന്നും സ്വജനങ്ങളിൽനിന്നും വളരെ അകലെയായിരുന്നു യൗസേഫ് ജീവിച്ചിരുന്നതു് എന്നുള്ളതും വിസ്മരിക്കാവുന്നതല്ല. ഇതിലെല്ലാം ഉപരിയായി സ്വസഹോദരന്മാരിൽനിന്നും തനിക്കുണ്ടായ മമ്മഭേദകമായ അനുഭവംനിമിത്തം തനിക്കു് അവരോടും ഇതെല്ലാം അനുവദിച്ച ദൈവത്തോടും ന്യായമായി തോന്നാമായിരുന്ന കയ്പ്പു് അസാന്മാർഗ്ഗികമായ വിട്ടുവീഴ്ചകളെ നീതീകരിക്കത്തക്കതായി യൗസേഫിനു തോന്നിച്ചെങ്കിൽ അതു മനസ്സിലാക്കാം. മററുള്ളവരിൽനിന്നോ ദൈവത്തിൽനിന്നോ നമുക്കു നീതി ലഭിച്ചില്ലെന്നുള്ള ബോധം എപ്പോൾ ഉണ്ടാകുന്നോ അപ്പോൾ പരീക്ഷകൾക്കു ശക്തി കൂടും. ഏതുവിധത്തിൽ ആലോചിച്ചുനോക്കിയാലും യൗസേഫിൻെറ നില ഏററവും വൈഷമ്യമേറിയ ഒന്നായിരുന്നു. യൗസേഫിൻെറ വിശ്വാസം അഗ്നിപരിശോധനയ്ക്കു വിധേയമായ ഒരു സന്ദർഭമായിരുന്നു ഇതു്.

യൗസേഫ് തന്നോടുതന്നെ ചോദിച്ച ചോദ്യം അദ്ദേഹം പരീക്ഷയെ നേരിട്ട വിധം വ്യക്തമാക്കുന്നു. "ഞാൻ ഈ മഹാദോഷം പ്രവത്തിച്ചു ദൈവത്തോടു പാപം ചെയ്യുന്നതെങ്ങനെ?" പൊത്തീഫറിൻെറ ഭാര്യയുടെ ഹിതത്തിനു വഴിപ്പെട്ടാൽ അതു പൊത്തീഫറിനോടു ചെയ്യുന്ന ഒരു വലിയ വിശ്വാസവഞ്ചന ആയിരിക്കും എന്നുള്ള ചിന്ത യൗസേഫിനുണ്ടാകാതിരുന്നില്ല. സാധാരണഗതിയിൽ ഇങ്ങനെയുള്ള പരിഗണനകൾ പരീക്ഷകളെ എതിക്കുവാൻ ശ്രേഷ്ഠമാനസന്മാരായ ആളുകളെ ഏറക്കുറെ സഹായിച്ചേക്കാം. യൗസേഫ് ഏതായാലും അവയിലൊന്നിലും ആശ്രയിച്ചതായി തോന്നുന്നില്ല. പാപം ചെയ്യുന്നെങ്കിൽ അതു ദൈവത്തോടുള്ള പാപമായിട്ടാണു് യൗസേഫ് കാണുന്നതു്. യൗസേഫിൻെറ വിജയരഹസ്യവും അതുതന്നെ ആയിരുന്നു. പൊത്തീഫറിനോടുള്ള വിശ്വാസവഞ്ചനയോ പൊത്തീഫറിൻെറ അനിഷ്ടത്തിൽനിന്നുണ്ടാകാവുന്ന ഭവിഷ്യൽഫലങ്ങളെക്കുറിച്ചുള്ള ചിന്തയോ യൗസേഫിൻെറമേൽ സ്വാധീനം ചെലുത്തിയില്ല. ഒരേ ഒരു ചിന്തമാത്രം യൗസേഫിനെ ഹേമിച്ചു. ദൈവത്തോടു

---

വം ഒട്ടും പ്രതീക്ഷിക്കാതിരുന്ന ഉദ്യോഗസ്ഥൻ വിസ്മയസ്തബ്ധനായി യുവാവിൻെറ തള്ളലിൽ ഭിത്തിയിൽച്ചെന്നു് അയാളുടെ തലയിടിച്ചു. പെട്ടെന്നു് ഒരു പട്ടാളക്കാരൻ വാളിൻെറ പിടികൊണ്ടു ലൂക്കോസിൻെറ തലയ്ക്കു ഒരു കുത്തുകൊടുത്തു. തെല്ലായുടെ വേദന നിറഞ്ഞ ഒരു കരച്ചിൽ മാത്രം കേട്ടു. യുവാവു ബോധംകെട്ടവനായി നിലം പതിച്ചു.

# വേദവായനക്കുറിപ്പുകൾ

[എം. ററി.]

തിങ്കൾ. ലൂക്കോസ് 10: 17—24

മിഷ്യനറി യാത്രയിൽ എഴുപതു പേർക്കുണ്ടായ അനുഭവം അവർക്കു തന്നെ വിസ്മയാവഹമായിരുന്നു. യേശുവിന്റെ നാമത്തിൽ ഭൂതങ്ങളെ പുറത്താക്കുവാനും രോഗികളെ സുഖപ്പെടുത്തുവാനും അവർക്കു കഴിഞ്ഞു. അവർ പ്രസംഗിച്ച ദൈവരാജ്യത്തിന്റെ യാഥാർത്ഥ്യവും ശക്തിയും ഒരു പുതിയ രീതിയിൽ അവർക്കു് അനുഭവപ്പെട്ടു. ഇസ്രായേലിന്റെ ചരിത്രത്തിൽ അനേകം രാജാക്കന്മാർ അവരെ ഭരിച്ചെങ്കിലും യഥാർത്ഥത്തിൽ അവരുടെ രാജാവു് ദൈവമാണെന്നും ദൈവത്തിന്റെ രാജത്വവും ഭരണവും പ്രാബല്യത്തിൽ വരുന്ന ഒരു കാലമുണ്ടാകുമെന്നും അവർ പ്രതീക്ഷിച്ചിരുന്നു. ആ കാലം സമാഗതമായതിൽ സന്തോഷിക്കുവാനും അതു കാണുവാനുള്ള ഭാഗ്യമുണ്ടായതു് ഒരു പദവിയായി കണക്കാക്കുവാനും കർത്താവു് ശിഷ്യന്മാരോടു പറയുന്നു. ദൈവരാജ്യം ഒരു പ്രത്യേക സ്ഥലത്തെയോ ഏതെങ്കിലും ഒരു പ്രത്യേക ജനതയെയോ സംബന്ധിക്കുന്നതല്ല. അതു് ഒരനുഭവമാണു്. ദൈവത്തിന്റെ സാന്നിദ്ധ്യവും ഹിതവും ശക്തിയും അനുഭവപ്പെടത്തക്കവണ്ണം മനുഷ്യർ എവിടെ ഏകോപിച്ചു് പ്രവർത്തിക്കുന്നുവോ അവിടെ ദൈവരാജ്യം വരുന്നു. നമ്മുടെ ഭവനവും സഭയും സമുദായവും ദൈവരാജ്യത്തിന്റെ കേന്ദ്രങ്ങളായിത്തീരുവാൻ നാം എന്തു ചെയ്യുന്നുണ്ടു്.?

ചൊവ്വാ. ലൂക്കോസ് 11;14—23

ദൈവരാജ്യത്തെക്കുറിച്ചും അതിൽ നമ്മുടെ കർത്താവിന്റെ വേലയുടെ പ്രാധാന്യത്തെക്കുറിച്ചും കർത്താവു് ഇവിടെ വ്യക്തമായി പഠിപ്പിക്കുന്നു. തിന്മയുടെ എല്ലാ ശക്തികളെയും പരാജയപ്പെടുത്തുന്ന ഒരു സമരത്തിലാണു് കർത്താവു് ഏർപ്പെട്ടിരിക്കുന്നതു്. അവിടെ നിഷ്പക്ഷമായ ഒരു നിലയ്ക്കു് സ്ഥാനമില്ല. ''ദൈവത്തിന്റെ ശക്തി കൊണ്ടു''' ആയിരുന്നു കർത്താവു് ഭൂതങ്ങളെ പുറത്താക്കിയതും മററും. ബലവാനായ വീട്ടുടയവനെ ബന്ധിച്ചതിനു ശേഷം വീട്ടു കൊള്ളചെയ്യുന്നതു പോലെയാണു് താൻ സാത്താനെ ബന്ധിച്ചിട്ടു് അവന്റെ അടിമത്വത്തിൽ നിന്നു മനുഷ്യരെ സ്വാതന്ത്ര്യരാക്കുന്നതു്. സാത്താൻ കീഴ്പ്പെടാതെ നിവൃത്തിയില്ല. ഭരിക്കുന്നതു ദൈവമാണു്. ദൈവത്തിന്റെ അജയ്യമായ ശക്തിയിലുള്ള വിശ്വാസമാണു് ഇന്നു ലോകത്തിൽ ഏററവും ആവശ്യമായിട്ടുള്ളതു്. അസത്യവും അനീതിയും നടമാടുന്ന ഈ ലോകത്തിൽ ദൈവത്തിൽ ആശ്രയിക്കുന്നവർക്കു് ഭയപ്പെടാതെ വിജയപ്രതീക്ഷയോടെ ജീവിക്കുവാൻകഴിയും. നമ്മുടെ ആശ്രയവും ആശാകേന്ദ്രവും എവിടെയാണു്?

ബുധൻ.ലൂക്കോസ് 12: 22=32.

നാളെക്കായി വിചാരപ്പെടരുതു് എന്നുള്ളതിന്റെ അർത്ഥം ഭാവിയെപ്പററി കരുതേണ്ട ആവശ്യമില്ല എന്നല്ല. കരുതലോടെ പ്രവർത്തിച്ച അഞ്ചു കന്യകമാരെ കർത്താവു് അഭിനന്ദിച്ചു. ബുദ്ധിപൂർവം ആലോചിച്ചു പ്രവർത്തിക്കാത്തവരെ കർത്താവു ഇഷ്ടപ്പെടുന്നില്ല. എന്നാൽ ഭാവിയെക്കുറിച്ചുള്ള പലരുടെയും ആകുലചിന്ത ദൈവത്തിലുള്ള വിശ്വാസക്കുറവു നിമിത്തം ഉളവാകുന്നതാണു്. അങ്ങനെയുള്ളവർ ഭക്ഷണം നൽകുന്ന ദൈവത്തെക്കുറിച്ചും ചിന്തിക്കുന്നതിലധികമായി രക്ഷണത്തെക്കുറിച്ചും, ശരീരത്തിന്റെ ജീവനായ ആത്മാവിനെക്കുറിച്ചു ചിന്തിക്കുന്നതിലധികമായി ശരീരത്തെക്കുറിച്ചും ചിന്തിക്കുന്നു. നാം കൂടുതൽ സമയവും ശ്രദ്ധയും കൊടുക്കുന്നതു് ശരീരത്തിന്റെ ആവശ്യങ്ങൾക്കോ നിത്യജീവനിലേക്കു നമ്മെ ഒരുക്കുന്ന ആത്മാവിന്റെ താല്പര്യങ്ങൾക്കോ എന്നു ചിന്തിക്കുക. ശരീരത്തിന്റെ ആവശ്യങ്ങളെ ദൈവം അറിയുന്നു. ദൈവരാജ്യമാകുന്ന പശ്ചാത്തലത്തിൽ നമ്മുടെ ജീവിതത്തെ മുഴുവനും കാണുവാൻ നമുക്കു കഴിയണം. ദൈവം നമ്മുടെ രാജാവു മാത്രമല്ല,പിതാവും കൂടെയാണു് എന്നു നാം ഒരിക്കലും മറക്കരുതു്.

---

## എങ്ങനെ പാപംചെയ്യും?

യൗസേഫ് ദൈവത്തോടു വളരെ അടുത്തു ജീവിച്ചിരുന്ന ഒരു മനുഷ്യനായിരുന്നു എന്നുള്ളതിനു സംശയമില്ല. അദ്ദേഹത്തിന്റെ ജീവിതത്തിലെഏററവുംവലിയയാഥാർത്ഥ്യം ദൈവമായിരുന്നു. അല്ലായിരുന്നെങ്കിൽ അത്യുഗ്രമായ പരീക്ഷയുടെ മുമ്പിൽ യൗസേഫ് ഈ വിധത്തിൽ ചിന്തിക്കയില്ലായിരുന്നു. തനിക്കുണ്ടായ അനുഭവങ്ങളിലെല്ലാം ദൈവം തന്നോടുകൂടെ ഉണ്ടായിരുന്നു എന്നും തന്റെ ജീവനും ഭാവിയും എല്ലാം ദൈവത്തെമാത്രം ആശ്രയിച്ചാണിരിക്കുന്നതെന്നും യൗസേഫിനു നല്ലവണ്ണം അറിയാമായിരുന്നു എന്തെല്ലാം പ്രലോഭനങ്ങൾ ഉണ്ടായാലും ഇങ്ങനെയുള്ള ഒരു ദൈവത്തിന്റെ ഹിതത്തിനെതിരായി പ്രവർത്തിക്കുക സാദ്ധ്യമല്ല. ദൈവത്തിന്റെ സ്നേഹവും സംരക്ഷണയുംഅനുദിനം അനുഭവപ്പെടുത്താത്തവർക്കു് പരീക്ഷകളിൽ ദൈവത്തിന്റെ തുണ ലഭിക്കാത്തതിൽ അത്ഭുതപ്പെടാനില്ല.

യൗസേഫിനുണ്ടായ പരീക്ഷ ഏതെങ്കിലുംരൂപത്തിൽ എപ്പോഴെങ്കിലും എല്ലാവരെയും അഭിമുഖീകരിക്കുന്ന ഒന്നാണു്. അശുദ്ധ പാപങ്ങൾ ചെറുപ്പത്തിൽ തലപൊക്കുന്നു. വാർദ്ധക്യത്തിൽപോലും മുഴുവനായിഅപ്രത്യക്ഷമായെന്നുവരികയില്ല. അവയുടെ വ്യാപ്തിയും ശക്തിയും നമ്മെ സൃഷ്ടിച്ച ദൈവത്തിനറിവില്ലാത്തതല്ല. നമ്മുടെ ശക്തിക്കപ്പുറമായ പരീക്ഷകളെ ദൈവം അനുവദിക്കുകയില്ല. നാം വീഴുന്നെങ്കിൽ ദൈവത്തിന്റെ അതിരില്ലാത്ത ശക്തിയിൽ നാം വേണ്ടത്ര അഭയംപ്രാപിക്കുന്നില്ല എന്നാണതിന്റെ അർത്ഥം.

യൗസേഫിനെന്നപോലെ ദൈവസാന്നിദ്ധ്യപരിശീലനം ഒന്നു മാത്രമാണു് നമുക്കും വിജയത്തിനുള്ള മാർഗ്ഗം. പരീക്ഷയുടെ നിമിഷത്തിൽ കർത്താവിന്റെ രൂപം നമ്മുടെ ഹൃദയകണ്ണുകൾകൊണ്ടു കാണുവാനും തന്റെ സാന്നിദ്ധ്യബോധത്തോടുകൂടി "കർത്താവേ,എന്നെരക്ഷിക്കേണമേ" എന്നോ മറേറാ ഒരു ചെറിയ പ്രാർത്ഥനവഴിയായി നമ്മുടെഹൃദയത്തെ കർത്താവിങ്കലേക്കുയർത്തുവാനും നമുക്കുകഴിയുന്നപക്ഷം,നാമറിയാത്തവിധത്തിൽ പരീക്ഷയിൽനിന്നുള്ളവിടുതൽ നമുക്കു ലഭിക്കും. എന്നാൽ പലപ്പോഴും പരീക്ഷാവേളയിൽ പ്രാർത്ഥിക്കുവാനുള്ള കഴിവുലഭിക്കുന്നില്ല എന്നുള്ളതായിരിക്കാം പലരുടെയും പ്രയാസം. അതിനുള്ള പ്രതിവിധി മററു സമയങ്ങളിലുള്ള ദൈവസാന്നിദ്ധ്യപരിശീലനവും ആത്മസമർപ്പണവുമാണു്.

വ്യാഴം. മർക്കോസ്. 4: 26—29.

ദൈവരാജ്യത്തേക്കുറിച്ചുള്ള കർത്താവിന്റെ പഠിപ്പിക്കലിൽ അധികഭാഗവും ഉപമകൾ വഴിയായിട്ടാണ്. ഒററനോട്ടത്തിനു ദൈവരാജ്യത്തിന്റെ വിവിധ വശങ്ങൾ കാണുവാനോ മനസ്സിലാക്കുവാനോ നമുക്കു കഴിയുന്നതല്ല. അതുകൊണ്ടു ഓരോ വശത്തെയും ഓരോ ചെറിയ ഉപമയോ കഥയോ വഴിയായി കർത്താവു വ്യക്തമാക്കുന്നു. അറിയാതെ മുളച്ചു വരുന്ന വിത്തിന്റെ ഉപമവഴിയായി ദൈവരാജ്യം ദൈവത്തിന്റെ ദാനമാണെന്നുള്ള സത്യം കർത്താവു പഠിപ്പിക്കുന്നു. മനുഷ്യൻ പ്രവർത്തിക്കുകയും സഹകരിക്കുകയും ചെയ്യേണ്ട ആവശ്യമുണ്ട്. കൃഷിയിൽ നിലം തയാറാക്കുന്നതും വിത്തു വിതക്കുന്നതും മനുഷ്യനാണ്. എന്നാൽ മുളപ്പിക്കുന്നതും വിളവു തരുന്നതും ദൈവമാണ്. ദൈവം മുൻകൈ എടുത്തു പ്രവർത്തിക്കുകയും സഹായിക്കുകയും ചെയ്യാതെ മനുഷ്യന്റെ സ്വന്തശ്രമത്താൽ ദൈവരാജ്യം കെട്ടിപ്പടുക്കുക സാദ്ധ്യമല്ല. കാരണം, ദൈവരാജ്യം ദൈവത്തിന്റേതാണ്, മനുഷ്യന്റേതല്ല. ദൈവത്തിൽ നിന്നു ലഭിക്കുന്ന ദർശനവും നടത്തിപ്പും അനുസരിച്ചു ദൈവത്തിനു വേണ്ടി പ്രവർത്തിക്കുവാൻ നാം തയാറാണോ?

വെള്ളി. മർക്കോസ് 4:30—34.

ദൈവരാജ്യത്തിന്റെ പ്രവർത്തനങ്ങൾ വളരെ എളിയവയായിആരംഭിക്കുന്നു. എന്നാൽ അവയുടെ വളർച്ച വളരെ വിപുലമായ തോതിലാണ്. കർത്താവായയേശു തന്റെ സുവിശേഷം പ്രസംഗിച്ചു കൊണ്ടു ഗലീലക്കടൽപ്പുറത്തു് ആദ്യം പ്രത്യക്ഷപ്പെട്ടപ്പോൾ നസറേത്തിലെ ഒരു തച്ചനായി മാത്രമേ ആളുകൾ അദ്ദേഹത്തെ കണക്കാക്കിയുള്ളു. കർത്താവു് ഇഹലോകവാസം വെടിഞ്ഞപ്പോൾ വിദ്യാവിഹീനരായ ഒരു ചെറിയ കൂട്ടം ശിഷ്യന്മാരായിരുന്നു തന്റെ വേല തുടരുവാൻ ശേഷിച്ചതു്. എന്നാൽ അൽപ്പ കാലത്തിനുള്ളിൽ ക്രിസ്തുമതം അന്നത്തെ ലോകത്തെ മുഴുവൻ ഇളക്കിമറിച്ച ഒരു ശക്തിയായി കാണപ്പെട്ടു. ക്രിസ്തു നമ്മുടെ ജീവിതത്തിൽ വന്നാലുണ്ടാകുന്ന വ്യത്യാസവും ഇതുപോലെയാണ്. നമ്മുടെ ജീവിതത്തെ മുഴുവൻ രൂപാന്തരപ്പെടുത്തി നമ്മെ ഒരു പുതിയ സൃഷ്ടിയാക്കിത്തീർക്കുവാൻ കർത്താവിനു കഴിയും. നിസ്സാരമെന്നു തോന്നുന്ന ദൈവരാജ്യത്തിന്റെ വിത്തിനെ നമ്മുടെ ഹൃദയത്തിൽ വിതച്ചു് അതിൽ നിന്നും വലിയ വിളവെടുക്കുവാൻ ദൈവം ആഗ്രഹിക്കുന്നു. നാം അതു സ്വീകരിക്കുവാൻ സന്നദ്ധരാണോ?

ശനി. മർക്കോസ് 4; 1—12.

വിതയ്ക്കുന്നവന്റെ ഉപമ സാധാരണയായി ദൈവരാജ്യത്തെ സംബന്ധിച്ചുള്ള ഒരുപമയായി കണക്കാക്കാറില്ല. എന്നാൽ ഈ ഉപമ പറഞ്ഞപ്പോൾ ദൈവരാജ്യത്തേക്കുറിച്ചുള്ള ചിന്ത കർത്താവിന്റെ മനസ്സിൽ ഉണ്ടായിരുന്നു എന്നു വിചാരിക്കാം. (11—ാം വാക്യം നോക്കുക) നമ്മുടെ കർത്താവിന്റെ പരസ്യശുശ്രൂഷ മനുഷ്യ ഹൃദയങ്ങളിൽ ദൈവരാജ്യത്തിന്റെ വിത്തു വിതക്കുന്ന ജോലിയാണ് നിർവഹിച്ചതു്. വിളവെടുപ്പു് പിന്നീടായിരുന്നു. ദൈവം ഇസ്രായേലിനെ സ്വന്ത ജനമായിതെരഞ്ഞെടുത്തതു് വിതയ്ക്കുവാനുള്ള നിലം തെരഞ്ഞെടുക്കുക ആയിരുന്നു. പ്രവാചകന്മാരും ഗുരുക്കന്മാരും ആ നിലം ഒരുക്കി. കർത്താവു വിതച്ചു. നിലവും വിത്തും ദൈവത്തിന്റേതാണെങ്കിലും വിളവു ലഭിക്കുന്നതു് ഓരോ മനുഷ്യന്റെയും സഹകരണമനുസരിച്ചായിരിക്കും. നമ്മുടെ ഹൃദയ കാഠിന്യവും അശ്രദ്ധയും ലൗകിക താല്പര്യങ്ങളും നിമിത്തം ദൈവരാജ്യത്തിന്റെ പ്രവർത്തനത്തെ തടയുവാൻ നമുക്കു കഴിയും. "ഗുണമുള്ള നല്ലഹൃദയത്തിൽ" വിത്തു വിതക്കാൻ നാം അനുവദിച്ചാൽ ദൈവം ആഗ്രഹിക്കുന്ന ഫലം ലഭിക്കും.

ഇംഗ്ലീഷ്ഗാനപംക്തി 8

# സമയം ദൈവദൃഷ്ടിയിൽ

A thousand ages in thy sight
Are like an evening gone
Short as the watch that ends the night
Before the rising sun.

അർത്ഥം—ആയിരം യുഗങ്ങൾ അവിടത്തെ കാഴ്ചപ്പാടിൽ ഒരു സായാഹ്നംപോലെ പെട്ടെന്നു മറയുന്നു ഉദയസൂര്യനു മുമ്പുള്ള നിശയുടെ അന്ത്യംകുറിക്കുന്ന യാമംപോലെ ദൈർഘ്യം കുറഞ്ഞ സമയമാത്രമാകുന്നതു്.

ചിന്തകൾ — അനന്തതയെപ്പററി ഭാവന ചെയ്യുവാൻ മനുഷ്യനെ സഹായിക്കുന്ന രണ്ടു വസ്തുതകളാണു സമയവും ശൂന്യാകാശവും.(Time and space)ഇവയ്ക്ക് അതിർത്തി കുറിക്കാൻ സാദ്ധ്യമല്ല. ഭൂതം, വർത്തമാനം, ഭാവി എന്നീ കാലനിർണ്ണയംതന്നെ സമയത്തിന്റെ അനന്തതയെ മനസ്സിലാക്കാൻ കുറിക്കുന്ന ഒരു വിഭജനമെന്നേയുള്ളു. അതുപോലെതന്നെ ശൂന്യാകാശത്തിലേക്കു നോക്കുമ്പോൾ കോടാനുകോടി നക്ഷത്രങ്ങൾ അനേകം പ്രകാശവർഷങ്ങൾക്കപ്പുറം സ്ഥിതിചെയ്യുന്നതിനെപ്പററി ഭാവന ചെയ്യുവാൻപോലും സാദ്ധ്യമല്ല. പ്രകാശം സെക്കണ്ടിൽ 18600 മൈൽദൂരംസഞ്ചരിക്കുന്നു. (ഒരു പ്രകാശവർഷം= 18600 മൈൽ × 60 × 60 × 24 × 365) പരിമിതനായ മനുഷ്യനു് അനന്തതയെപ്പററി ഒരു ജ്ഞാനം നൽകുന്ന രണ്ടു ഘടകങ്ങളാണിവ. ആ തോതിൽ നാം സർവ്വശക്തി, സർവ്വസ്നേഹം, സർവ്വജ്ഞാനം; സർവ്വവ്യാപകത്വം എന്നീഗുണവിശേഷങ്ങൾകൊണ്ടു് ഈശ്വരനു വിവരണം നൽകാറുണ്ടു്. അങ്ങനെയുള്ള ജഗദീശ്വരനു് ആയിരം കൊല്ലങ്ങൾ ഒരു സെക്കണ്ടുപോലെയുള്ള വർത്തമാനകാലമാണെന്നു ഗാനനിർമ്മിതാവു ചിന്തിക്കുകയാണ്. ഒരു സായാഹ്നമൊ പ്രഭാതത്തിലെ യാമമൊ ഒക്കെ എത്രനിസ്സാരമായ സമയദൈർഘ്യത്തിന്റെ പ്രതീതിയാണ് മനുഷ്യമനസ്സിനു നൽകുന്നതു്. അനാദ്യന്തനായ ദൈവത്തിന്റെ മുമ്പിൽ നമ്രശിരസ്കരായി നാം പാടുന്ന ഗാനം ആരാധനയ്ക്കു പിന്നിൽ നിൽക്കേണ്ട ആത്മവിനയം ആണ് നമുക്കു പ്രദാനം ചെയ്യുന്നതു്.

## ചർച്ചു വീക്കിലി

## വരിസംഖ്യ

| | രൂ. | ന.പൈ |
|---|---|---|
| ഒരു വർഷത്തേക്കു് | 6 | 0 |
| ആറുമാസത്തേക്കു് | 3 | 0 |
| ഒററപ്രതി | | 13 |
| ഇൻഡ്യയ്ക്കുവെളിയിൽ | 8 | 0 |

# നമ്മുടെ സഭയും ആരാധനാക്രമങ്ങളും

(ഫാദർ എൻ. ഏ. യോഹന്നാൻ)

II

## 2) കുടുംബപ്രാർത്ഥന

ഇന്നു് അവഗണിക്കപ്പെട്ടുകിടക്കുന്നതും പുനരുദ്ധരിക്കപ്പെടേണ്ടതുമായ ഒരു വിഷയമാണു് സഭയുടെ ഭൂരിപക്ഷമായ വിശ്വാസികളുടെ കുടുംബാരാധനാ സമ്പ്രദായം. വൈദികർക്കുള്ള പ്രാർത്ഥനകൾ മുഴുവൻ ജനങ്ങളുടെ മേൽ ചുമത്താതെയും ആധുനിക ജീവിതരീതിയിൽ വൈഷമ്യം കൂടാതെയും ലംഘനം കൂടാതെയും പ്രാർത്ഥനാജീവിതം പാലിക്കത്തക്ക വിധത്തിലും കുടുംബാരാധനയെ ക്രമീകരിച്ചു് വ്യക്തികളിൽ ആരാധനാസ്വഭാവം വർദ്ധിപ്പിക്കേണ്ടതു സഭയുടെ വലിയ ചുമതലയാണു്. ഓരോ കാലങ്ങളിലായി പലതരത്തിലുള്ള ക്രമങ്ങളും വിവിധ തർജ്ജമകളും ഈ നാട്ടിൽ ഉണ്ടായിട്ടുണ്ടു്. ഇവയെല്ലാം ഒരു ഏകീകൃതമായ നിലയിലും ലളിതവും ശുദ്ധവുമാത ഭാഷയിലും ക്രമീകരിക്കപ്പെടേണ്ടതു് നമ്മുടെ ആരാധനയെ സംബന്ധിച്ചിടത്തോളം അപരിത്യാജ്യമാണു്. ഭാഷാശുദ്ധിയില്ലാത്ത നിരവധി പ്രയോഗരീതികൾ നിലവിലുണ്ടു്. ഒരു കൌമാ ഗോപാലും പത്തുപേർ ഇരുപതുതരത്തിൽ ചൊല്ലുന്ന രീതി മാറണം. ഒരു പാട്ടു് രണ്ടു കവികൾ രണ്ടുതരത്തിലുണ്ടാക്കിയാൽ വരുന്ന പ്രയാസം ഇന്നു ചില പള്ളികളിൽ അനുഭവിക്കുന്നുണ്ടു്. നിഘണ്ടുവിൻെറ ഉപയോഗം കൂടാതെ അർത്ഥം കണ്ടുപിടിക്കാൻ വിഷമം വരുമ്പോൾ പാവപ്പെട്ടവർക്കും പഠിച്ചിട്ടില്ലാത്തവർക്കും പ്രാർത്ഥിക്കാൻ ഉദ്ദേശിച്ചല്ല അതുണ്ടാക്കിയതെന്നു് തോന്നിപ്പോകും. വേദപുസ്തകവും പ്രാർത്ഥനാക്രമങ്ങളും തീർച്ചയായും ലളിതഭാഷയിൽ ആയിരിക്കണം നിർമ്മിക്കപ്പെടേണ്ടതു്. ലളിതപ്രാർത്ഥനകൾ മനസ്സിനെ സ്പർശിക്കുമെന്നുള്ളതിനു ഇപ്പോഴത്തെ ചില കൺവെൻഷൻ ഗീതങ്ങൾ ഉദാഹരണങ്ങളാണു്. ആരാധനാസ്വഭാവത്തിൻെറ അഭാവംകൊണ്ടോ ചില സമയത്തെ പ്രാർത്ഥനകളുടെ ദൈർഘ്യംകൊണ്ടോ കുടുംബാരാധനാ പാരമ്പര്യമില്ലാത്ത പാശ്ചാത്യചിന്താഗതിയുടെ സ്വാധീനംകൊണ്ടോ എന്തോ, കുടുംബങ്ങളിൽ ആരാധന കുറയുന്നു. ചിലടത്തു നിശ്ശേഷം മാഞ്ഞുപോയിട്ടുമുണ്ടു്. വൈകിട്ടു് വല്ലതും പ്രാർത്ഥിച്ചേക്കാമെങ്കിലും രാവിലെ യാതൊരു പ്രാർത്ഥനയുമില്ലാതായിത്തീർന്നിട്ടുള്ളതു് സഭയുടെ ഒരു കുറവായി തോന്നാത്തതു് അത്ഭുതംതന്നെ. ഏഴു യാമങ്ങളിലെ പ്രാർത്ഥനകളുടെ ചില അംശങ്ങൾ ചേർത്തു് രണ്ടുനേരമാക്കി കഴിക്കുന്ന പതിവാണു് ജനങ്ങൾക്കു് വച്ചിരിക്കുന്നതു്. അതു പ്രാർത്ഥനയ്ക്കു ലംഘനം വരാതിരിക്കാനും കല്പിക്കപ്പെട്ടിരിക്കുന്ന പ്രാർത്ഥനകൾ തികയ്ക്കേണ്ടതു് ഒരു കാതോലികസഭയുടെ പാരമ്പര്യമാകയാലുമാണു്. അതിനു വന്നുകൊണ്ടിരിക്കുന്ന ലംഘനങ്ങളുടെ കാരണങ്ങൾ കണ്ടുപിടിച്ചു് മനുഷ്യരുടെ കാലോചിതമായ ജീവിതരീതികൾക്കനുയോജ്യമായും നവീനമായും ഉണ്ടായിക്കൊണ്ടിരിക്കുന്ന ആവശ്യങ്ങളെ ഉൾക്കൊള്ളിച്ചും ഒരു കുടുംബാരാധനക്രമം അധികൃതമായി ഉണ്ടാകേണ്ടിയിരിക്കുന്നു. അതുപോലെ എല്ലാവർക്കും ഒരളവിൽ നിശ്ചയിക്കാതെ കൂട്ടിയും കുറച്ചും സന്ദർഭോചിതം ഉപയോഗപ്പെടുത്തത്തക്കവണ്ണം ക്രമീകരിക്കേണ്ടതു് ലംഘനത്തെ തടയുന്നതിനും പ്രാർത്ഥനാസ്വഭാവത്തെ വളർത്തുന്നതിനും ഉപകരിക്കുന്നതാണു്. അതു് ആരും സ്വതന്ത്രമായി ചെയ്യാതെ അധികൃതമായി മാത്രം നടത്തേണ്ട സംഗതിയാണു്.

## ബി. പ്രത്യേകപെരുന്നാളുകളുടെ ക്രമങ്ങൾ

പെരുന്നാളുകൾ എന്നുപറഞ്ഞാൽ കർത്താവിൻേറതായ ദിവസങ്ങളെ ഉദ്ദേശിക്കുന്നു. ഞായറാഴ്ച മാത്രമേ കർതൃദിവസമായി ചിലർ കരുതുന്നുള്ളു. ഞായറാഴ്ചയ്ക്കു് ശ്രേഷ്ഠത സിദ്ധിക്കുന്ന അതേ കാരണങ്ങളാണു് മാറാനായപെരുന്നാളുകളുടെയും ശ്രേഷ്ഠതയ്ക്കു് നിദാനമായിരിക്കുന്നതു്. ഞായറാഴ്ച ആചാരത്തിൽ നിഷ്ഠ പ്രദർശിപ്പിക്കുന്ന ചില ഭക്തന്മാർപോലും പെരുന്നാളുകളുടെ കാര്യത്തിൽ വിചാരശൂന്യരായിരിക്കുന്നതു് അവരുടെ കുററമായിരിക്കയില്ല. ഇങ്ങനെയുള്ള കാര്യങ്ങളിൽ അവരെ പഠിപ്പിക്കയും നടത്തുകയും ചെയ്യേണ്ടതായ സഭയുടെ ഔദ്യോഗിക കൃത്യങ്ങളിലുള്ള അനാസ്ഥയാണു് അതിനു കാരണം. കർത്താവിൻെറ ഐഹികവ്യാപാരങ്ങളുടെ സ്മരണയ്ക്കായി പ്രസ്തുത ദിവസങ്ങളിൽ പള്ളികളിൽ വച്ചു നടത്തപ്പെടുന്ന ആരാധനമൂലം നമ്മുടെ ഹൃദയംകൊണ്ടു് കർത്താവിനോടൊന്നിച്ചു്, നാമും പങ്കുള്ളവരായിത്തീരുന്നു. ജനനപ്പെരുന്നാൾ, ദനഹാ, ഹാശാ ദിവസങ്ങൾ മുതലായവകൊണ്ടു് കർത്താവിൻെറ ജീവിതകാലത്തു് നാം സംബന്ധിക്കുന്നതുപോലെയുള്ള ഉൽകൃഷ്ടാനുഭവം നമുക്കുണ്ടാകയും അതുനമ്മുടെക്രിസ്തീയ ജീവിതത്തിനു സഹായകരമായിത്തീരുകയും ചെയ്യുന്നതാണു്. പ്രസ്തുത ആരാധനകളിൽ സംബന്ധിക്കേണ്ടിയ വിധങ്ങൾ പട്ടക്കാർ ജനങ്ങളെ പഠിപ്പിച്ചും, സണ്ടേസ്കൂളുകളിൽ പാഠവിഷയമാക്കിയും പ്രോത്സാഹിപ്പിക്കേണ്ടിയിരിക്കുന്നു.

## സി. കൂദാശപരമായ ശുശ്രൂഷകൾ

മാമോദീസാ, വിവാഹം എന്നീ ശുശ്രൂഷകൾ പള്ളികളിൽ നടത്തുമ്പോൾ ജനങ്ങൾ അതിൽ വെറും കാണികളെപോലെ നിൽക്കുന്നതു കണ്ടിട്ടുണ്ടു്. ഒരു ശുശ്രൂഷ നിർവഹിക്കുന്നതു് സഭ പൊതുവെയാണു്. പട്ടക്കാരൻെറയോ ശുശ്രൂഷകൻെറയോ വ്യക്തിത്വത്തിൽ അല്ല, പട്ടക്കാരും ശേഷം വിശ്വാസികളും ഉൾപ്പെട്ട എല്ലാവരും കൂടിയാണു്. അതുകൊണ്ടു് പട്ടക്കാരൻ അദ്ദേഹത്തിൻെറ പങ്കുവഹിക്കുന്നതുപോലെ തന്നെ ജനങ്ങൾ അവരുടെ പങ്കും വഹിക്കണം. ഏററു ചൊല്ലേണ്ടിയ പ്രാർത്ഥനകൾ ഭംഗിയായി ഏററു ചൊല്ലിയും, ആമ്മീൻ, കുറിയേലായിസ്സോൻ മുതലായ പ്രതിവാക്യങ്ങൾ ഭംഗിയായി ചൊല്ലിയും കുരിശുവര, വണക്കം കുമ്പിടീൽ മുതലായവ തക്ക അവസരങ്ങളിൽ യഥോചിതം നടത്തിയും ഒരു ശുശ്രൂഷ നടത്തിയാൽ ഏവർക്കും സ്വർഗ്ഗീയമായ ഒരു അനുഭൂതി സിദ്ധിക്കുന്നതാണു്. ആ അനുഭൂതിയാണു് ആ ശുശ്രൂഷയുടെ പല ലക്ഷ്യങ്ങളിൽ ഒന്നു്. കൂദാശകളുടെ കാർമ്മികരെപ്പോലെ സ്വീകാരകന്മാരും പ്രത്യേകം ഒരുങ്ങിക്കൊണ്ടു് അവയെ സ്വീകരിക്കത്തക്കവണ്ണം അഭ്യസിപ്പിക്കപ്പെടേണ്ടതാണു്.

## ഡി. വി. കുർബാന

ആരാധനകളുടെയും, നമസ്

# കന്യകയ്ക്കു കാനനത്തിലൊരു ദൈവാലയം

## മുതുകുളം വർക്കു് ക്യാമ്പിൻെറ ലക്ഷ്യം

(ഫാദർ കെ. എം. സ്ക്കറിയാ, മലബാർ മിഷനറി)

ഓർത്തഡോക്സ് സ്റ്റുഡൻറ്സ് മൂവ്മെൻറിൻെറ ആഭിമുഖ്യത്തിൽ സൗത്ത് മലബാറിലെ നിലമ്പൂർനിന്നു് പത്തുമൈൽ അകലെ മുതുകുളത്തു് വർക്ക്ക്യാമ്പു നടത്തി പള്ളി പണി തുടങ്ങുന്നതിനു ക്യാമ്പു് അംഗങ്ങൾ ഡിസമ്പർ 23—ാംനു എത്തുന്നുണ്ടല്ലോ. ആറാട്ടുപുഴ, കോയിപ്രം എന്നീ പ്രദേശങ്ങളിൽനിന്നും ഉപജീവനാർത്ഥം കുടിയേറീട്ടുള്ള 25 കർഷകകുടുംബങ്ങളാണു് മുതുകുളം സെൻറുതോമ്മസ് കോളനിയിലുള്ളതു്. ഇതിൽപ്പെട്ട 14 കുടുംബങ്ങളുടെ വകയാണു് മുതുകുളം ഇടവക.

വനമദ്ധ്യത്തിലുള്ള ഈ കോളനിയിലിരുന്നാൽ എല്ലാത്തരത്തിലുമുള്ള വന്യമൃഗങ്ങളുടെയും അട്ടഹാസങ്ങൾ കേൾക്കാം. കഷ്ടിച്ചു നാലു ഫർലോംഗു വനത്തിലേക്കു് ഒരിക്കൽ ഞാൻ നടന്നുചെന്നപ്പോൾ കാട്ടാനകളോടൊപ്പം കൂട്ടമായി മേയുന്ന കാട്ടുപോത്തുകളെ കണ്ടു. വേട്ടക്കാരായ ചെന്നായ്ക്കളെ ഭയന്നു് പ്രാണരക്ഷാർത്ഥം കോളനിയിലേക്കു ചിലപ്പോൾ ഓടിവരാറുള്ള മാൻ, മ്ളാവ് ആദിയായ മൃഗങ്ങളെ നമ്മുടെ ആളുകൾ വെറുതെ വിടാറുമില്ല.

മൂന്നു കൊല്ലം മുമ്പാണു് കായംകുളം കാദീശാപള്ളിയിൽനിന്നും എന്നെ മലബാറിലേക്കു് നിയോഗിച്ചതു്. ആരാധന നടത്തുവാനായി നൂറു മൈലോളം വീതം അകലമുള്ള പള്ളികളിൽ ആഴ്ചതോറും പോയ കൂട്ടത്തിൽ മുതുകുളത്തും ചെന്നുചേർന്നു- വനം കാണുവാൻ പോകവെ നാടൻറോഡരുകിൽ സുന്ദരമായ ഒരു ചെറുകുന്നു ഞാൻ കണ്ടു. നമ്മുടെ ആളുകളെ പ്രേരിപ്പിച്ചും അഞ്ഞൂറു രൂപയോളം ചെലവുചെയ്തും ഏഴ് ഏക്കർ സ്ഥലം വനം വെട്ടി വളച്ചു പറങ്കിമാവും പ്ളാവും വച്ചു പിടിപ്പിച്ചുവരുന്നു. പത്തുമാസം മാത്രം പ്രായമായ പറങ്കിമാവു പൂത്തുനിൽക്കുന്നതു കൗതുകകരമായ ഒരു കാഴ്ചയാണു്. മലബാറിൽ ഇത്രയും സ്ഥലമുള്ള വേറെ പള്ളികൾ ഇല്ലതന്നെ.

ഈ സ്ഥലത്തു വൈക്കോൽ മേഞ്ഞ ഒരു ചെറിയ ഷെഡ്ഡ് വി. ദൈവമാതാവിൻെറ നാമത്തിൽ സ്ഥാപിച്ചിരിക്കുന്നു. അവിടെ മാസത്തിൽ ഒരിക്കൽ ആരാധന നടത്തിവരുന്നു. ഒരിക്കൽ ആരാധനാമദ്ധ്യേ മേൽക്കൂരയിലേക്കു നോക്കിയ ആളുകൾ കണ്ടതു തിറകൂടി ഇരിക്കുന്ന ഒരു വലിയ പാമ്പിനെയാണു്. ആരാധന കഴിഞ്ഞു് ഇറങ്ങുന്നതുവരെ ഇഷ്ടൻ അവിടെത്തന്നെ ഇരുന്നു. ഇതേവിധം വീടിൻെറ മേൽക്കൂരയിൽ ഇരുന്ന ഒരു ഭയങ്കരനെ വെടിവച്ചാണു് താഴെ ഇട്ടതു്. മലബാറിലെ ഇഴജന്തുക്കളും കാട്ടുമൃഗങ്ങളും അത്ര ഉപദ്രവികൾ അല്ല എന്നതു ഭാഗ്യംതന്നെ.

അല്പം അസൗകര്യങ്ങൾ അനുഭവിപ്പാൻ തയാറായി ക്യാമ്പു് അംഗങ്ങൾ പുറപ്പെടേണ്ടതാണു്. താമസത്തിനു 13കോൽ നീളത്തിൽ ഒരു താൽക്കാലികഷെഡ്ഡ് കെട്ടിയുണ്ടാക്കിയിരിക്കുന്നു. സൗകര്യമായി വെള്ളം കിട്ടത്തക്കവണ്ണം 13 കോൽ ആഴത്തിൽ ഒരു കിണറും കുഴിപ്പിക്കുന്നുണ്ടു്. ക്യാമ്പു് അംഗങ്ങൾ ബെഡിംഗ് കൊണ്ടുപോരണം.

പണം ഇല്ലാത്തതിനാൽ കായികാദ്ധ്വാനം ആണു് ഇടവകാംഗങ്ങൾ കൂടുതലായി പള്ളിക്കു ദാനംചെയ്യുന്നതു്. അതുകൊണ്ടുതന്നെ ഒരു പള്ളി പണിയുവാൻ സാധിക്കയില്ലല്ലോ. ഞാൻ പുത്തൻകാവു, വഞ്ചിത്ര, കോഴഞ്ചേരി എന്നീ പള്ളികൾ സന്ദർശിച്ചു സഹായം അഭ്യർത്ഥിച്ചു. തൽഫലമായി 450 രൂപയോളം വാഗ്ദാനമുൾപ്പെടെ ലഭിച്ചതൊഴിച്ചാൽ ഞങ്ങൾ നിസ്സഹായരാണു്. സഹൃദയരുടെ കൂടുതലായ സഹായസഹകരണങ്ങൾകൂടാതെ പള്ളിപണിപൂർത്തിയാക്കുവാൻ സാദ്ധ്യമല്ല. ഈ ദേവാലയത്തിൻെറ പണിയിൽ സഹകരിപ്പാൻ ആഗ്രഹിക്കുന്ന സഹൃദയർ, ശ്രീ ദാനിയേൽ, സുറിയാനി പള്ളി ട്രസ്റ്റി, താഴമ്പാൽ വീട്ടു മുതുകുളം, ചുങ്കത്തറ P.o via നിലമ്പൂർ എന്ന വിലാസത്തിൽ അയച്ചു സഹായിക്കുക.

---

ക്കാരങ്ങളുടെയും കൂദാശകളുടെയും എല്ലാഭാഗങ്ങളും വി. കുർബാനയിൽ അടങ്ങിയിരിക്കുന്നു. ഇതു കൂടാതെ വേറെ യാതൊന്നും പൂർത്തീകരിക്കപ്പെടാത്തതുകൊണ്ടു് പൂർണ്ണതകളുടെ പൂർണ്ണത എന്നു വ്യാഖ്യാതാക്കൾ ഇതിനെ നാമകരണം ചെയ്തിരിക്കുന്നു. വി. കുർബാനയിൽ ശരിയായി സംബന്ധിക്കുക, അനുഭവിക്ക എന്നുള്ള കാര്യങ്ങളിൽ നമ്മുടെ വിശ്വാസതത്വങ്ങൾ തെററില്ലാത്തതാണെങ്കിലും അതിൻെറ പ്രായോഗിക വശത്തു് നാം വളരെ പരിതാപകരമായി അധഃപതിച്ചിട്ടുണ്ടു്. പുസ്തകത്തിലെ പശു പുല്ലുതിന്നുകയില്ലല്ലോ. ഒരുക്കവും പ്രാർത്ഥനയും കൂടാതെ കുർബാനയിൽ സംബന്ധിച്ചാൽ യാതൊരനുഗ്രഹവും നമുക്കു കിട്ടുന്നതായി തോന്നുകയില്ല. അതുപോലെതന്നെയാണു് കുർബാനയുടെ അനുഭവത്തിലും. തലേദിവസം മുതൽ പ്രാർത്ഥനാപൂർവ്വം ഒരുങ്ങിയും, ലൗകിക കാര്യങ്ങളിൽ ശ്രദ്ധിക്കാതെയും കുർബാനയിൽ സംബന്ധിക്കേണ്ടതു ജോലിത്തിരക്കുള്ളവർകൂടി പരിചയിക്കേണ്ടതും അതു് അവർക്കു വളരെ സഹായകരമായിത്തീരുന്നതും ആണു്. ഞായറാഴ്ചകളുടെയും പെരുന്നാളുകളുടെയും ഏററവും വലിയ കർത്തവ്യം ശരിയായി വി. കുർബാനയിൽ സംബന്ധിക്കയെന്നുള്ളതാണു്. ചിലർ ജോലിചെയ്യാതിരിക്കുന്നതുകൊണ്ടോ വേദവായനയിലും ധ്യാനത്തിലും കഴിഞ്ഞുകൂട്ടുന്നതുകൊണ്ടോ മാത്രം ഞായറാഴ്ചയുടെ അനുഷ്ഠാനമാകയില്ല. കുർബാനയിൽ സംബന്ധിക്കണമെന്നുള്ള സഭയുടെ കല്പന എത്രയും അർത്ഥവത്തും യുക്ത്യാധിഷ്ഠിതവും വിശുദ്ധാത്മനിശ്വാസിതവും ആകയാൽ ആ പരിചയങ്ങൾക്കു നാം സ്വയം കീഴ്പ്പെട്ടുത്തിക്കൊടുക്കുമ്പോൾ അവ നമ്മെ ഭരിച്ചുകൊള്ളും. ഒരു കാതോലിക വിശ്വാസിക്കുണ്ടാകുന്ന ഈ മഹനീയാനുഭവം വേറൊരു മാർഗ്ഗത്തിൽ കൂടിയും നമുക്കു ലഭ്യമല്ല.

# ഡഗ്ളസ് ഡൌൺസ്

## ത്യാഗിയായ ഒരു ഇംഗ്ളീഷ് പട്ടക്കാരൻ

[ബിഷപ്പ് മാർ പത്രോസ് ഒസ്താത്തിയോസ്]

മലങ്കരസുറിയാനി വിദ്യാത്ഥി സംഘം പരുമലവെച്ചു നാല്പത്തഞ്ചു വർഷം മുമ്പു കൂടിയപ്പോൾ അവിടെ സന്നിഹിതനായി അസീസിയിലെ ഫ്രാൻസിസിനെപ്പററിനന്നായി പ്രസംഗിച്ച ഡൌൺസ് എന്ന പട്ടക്കാരൻ 79 ാം വയസ്സിൽ ഇംഗ്ലണ്ടിൽവച്ചു നിര്യാതനായിരിക്കുന്നു. അക്കൊല്ലം സംഘത്തിൻെറ ജനറൽ സെക്രട്ടറിമാർ വള്ളക്കാലിൽ ഇട്ടിച്ചെറിയ മാസ്റ്ററും ഞാനും ആയിരുന്നു. തൃശ്ശിനാപ്പിള്ളിയിൽ ഞാൻ ബി. ഏക്കു പഠിച്ചിരുന്ന കാലത്താണു എസ്. പി. ജി. കോളജിലെ ചരിത്ര പ്രൊഫസർ ആയിരുന്ന ഡൌൺസിനെ എനിക്കു പരിചയമായതും വിദ്യാർത്ഥി സംഘത്തിലേക്കു ക്ഷണിച്ചതും. പരുമലെ വിശുദ്ധ കർബാന പടിഞ്ഞാറോട്ടു് എഴുന്നള്ളിച്ചപ്പോൾ മദ്ബഹായിൽ മെഴുകുതിരികത്തിച്ചു പിടിച്ചിരുന്ന ഡൌൺസ് ജനക്കൂട്ടത്തിൻെറ ഭക്തിയും സന്ദർഭത്തിൻെറ മഹാത്മ്യവും ഓത്തു് കണ്ണുനീർ പൊഴിച്ചതു ഞങ്ങൾ കണ്ടു. വേറൊരു കൊല്ലം ആ കോളജിലെ സമത്ഥനായ പ്രിൻസിപ്പാൾ ഗാർഡിനർ പ്രസംഗകനായി വന്നിട്ടുണ്ടു്. ഡൌൺസ് തെക്കെ ഇന്ത്യയിൽ തൻെറ ചവിട്ടുവണ്ടിയിൽ ഒരു പര്യടനം നടത്തീട്ടുണ്ടു്. ആ പര്യടനത്തിൽ തൃപ്പൂണിത്തുറ തിരുവാങ്കുളത്തുള്ള ഞങ്ങളുടെ വീട്ടിൽ ഒരു ദിവസം താമസിക്കയുണ്ടായി. അക്കാലത്തു സാമൂഹ്യസേവനത്തിൽ രാത്രിപ്പള്ളിക്കൂടം, സണ്ടേസ്കൂൾ, മുതലായവ നടത്തുന്നതിനു എൻെറ സഹോദരപുത്രന്മാരായ കെ. സി. വക്കിമാസ്റ്ററും റിട്ടയർഡ് തഹശിൽദാർ കെ. സി. പീററും ഞാനും ഉൽസുകരായിരുന്നു. ആറു പുലയക്കുട്ടികൾ പഠിച്ചിരുന്നതും സക്കാർ ഗ്രാൻറു ഉണ്ടായിരുന്നതുമായ തിരുവാങ്കുളം രാത്രിപ്പള്ളിക്കൂടം സന്ധ്യകഴിഞ്ഞു് അനേകം ചൂട്ടുകൾ കത്തിച്ചു് ഡൌൺസിനെ കൊണ്ടുപോയി കാണിക്കയും അദ്ദേഹം ഒരു പ്രസംഗം ചെയ്യുകയും ചെയ്തു. വക്കല തുരങ്കത്തിൽകൂടി വള്ളത്തിൽ താനം തൻെറ സൈക്കിളും തിരുവനന്തപുരത്തു എത്തിയതും മററും ഡൌൺസിനു രസകരമായ അനുഭവങ്ങളായിരുന്നു.

ഇററലിയിൽ എഴുനൂറു വർഷം മുമ്പു ത്യാഗിയായി, ദരിദ്രന്മാരുടേയും കുഷ്ഠരോഗികളുടേയും സ്നേഹിതനായി ജീവിച്ചു ഫ്രാൻസിസ് പലരുടേയും ശ്രദ്ധയെ സവിശേഷം ആകർഷിക്കുന്നുണ്ടു്. ഫ്രാൻസിസിനെപ്പററി കൽക്കട്ടായിൽ ഒരു വിദ്യാത്ഥിസംഘത്തിൽ ഓക്സ്ഫോർഡ് മിഷ്യനിലെ ഫാദർ പിയേഴ്സൻ വിദ്യാർത്ഥികളായ ഞങ്ങളോടു ഒരു പ്രസംഗം ചെയ്തതു ഞാൻ ഓക്കുന്നു. ഇററലിയിലെ ക്രിസ്തുസഭയ്ക്കു ക്രിസ്തീയജീവൻ ഇല്ലാതെ അതു കേവലം ലോകമയമായിത്തീർന്ന കാലത്തു നവജീവൻകൊടുത്തു് പുനരുദ്ധരിക്കുന്നതിനു ദൈവം എഴുന്നേൽപിച്ച ഒരു പരിശുദ്ധനായിരുന്നു അസീസിയിലെ ഫ്രാൻസിസ്. ആ പരിശുദ്ധൻെറ ദൃഷ്ടാന്തം അനുസരിച്ചു് പസഫിക്ക് സമുദ്രത്തിലെ മൊളക്കായി ദ്വീപിൽ അനേകം കുഷ്ഠരോഗികളെ ശുശ്രൂഷിച്ചു് കുഷ്ഠരോഗിയായി ഫാദർ ഡാമിയൻ മരിക്കയുണ്ടായി. ആ ദൃഷ്ടാന്തം അനുസരിച്ചുതന്നെ ഒരു ബ്രാഹ്മണദിവാൻെറ പുത്രനായ ചക്രവത്തി ബങ്കാളിൽ സുവിശേഷവേലയ്ക്കും സാധുസംരക്ഷണയ്ക്കുമായി ക്രിസ്ത്യാനിയായിത്തീർന്നു. "നീ പൂർണ്ണനാകുവാൻ ആഗ്രഹിക്കുന്നു എങ്കിൽ നിനക്കുള്ളതു വിററു് ദരിദ്രന്മാക്കു കൊടുക്കുക" എന്നുള്ള നമ്മുടെ കത്താവിൻെറ കല്പന അനുസരിച്ചാണു് ഒരു കോടീശ്വരൻെറ പുത്രനായ ഫ്രാൻസിസ് ദരിദ്രനായിത്തീന്നു് ദരിദ്രന്മാക്കായി തൻെറ ജീവനെ പ്രതിഷ്ഠിച്ചതു്. തൻെറ ധ്യാനനിഷ്ഠയും പ്രാത്ഥനയും നിമിത്തം നമ്മുടെ കത്താവിൻെറ ശരീരത്തിലെ അഞ്ചുമുറിവുകൾ ഫ്രാൻസിസിൻെറ ശരീരത്തിലും കാണപ്പെട്ടു. ഇന്ത്യയിലെ ആളുകളെ ക്രിസ്തുവിലേയ്ക്കു് ആകർഷിക്കണമെങ്കിൽ പരിശുദ്ധമായ ദാരിദ്ര്യാവസ്ഥ പാലിക്കണം. കൽക്കട്ടാമെത്രാപ്പോലീത്തായുടെ കൽക്കട്ടായിലെ വമ്പിച്ച അരമന കണ്ടു് കേശവചന്ദ്രസേൻ പറഞ്ഞതു് "ആ മേൽപട്ടക്കാരൻ ആ അരമനയിൽ താമസിക്കുന്ന കാലത്തോളം ഇന്ത്യയിൽ അദ്ദേഹത്തെക്കൊണ്ടു സുവിശേഷം പ്രചരിപ്പിക്കുവാൻ സാധിക്കയില്ലെന്നാണു്."


### ട്രാവൻകൂർ ഫോർവ്വേഡ് ബാങ്ക് (ക്ലിപ്തം)

**ഹെഡ് ആഫീസ്: കോട്ടയം**

| | |
|---|---|
| അധികൃതമൂലധനം | രൂ 50,00,000 |
| വസൂലായമൂലധനം | രൂ 25,00 000 |
| നിക്ഷിപ്തമൂലധനം | രൂ 150,000 |
| കരുതൽധനം | രൂ 7,88,000 |
| പ്രവർത്തനമൂലധനം | രൂ 4,91,12000 |

[31-12-56]

ശരിയായ ഈടിന്മേൽ കുറഞ്ഞ കാലത്തേക്കു വയ്പ അവശ്യമുള്ളവർ ഞങ്ങളുടെ 47 ശാഖകളിൽ ഏതിനെയെങ്കിലും സമീപിക്കുക.
ബാങ്കിംഗ് സംബന്ധമായ എല്ലാപ്രവൃത്തനങ്ങളും നടത്തിവരുന്നു

Look forward and bank
With Forward Bank.

എം. സി. മാത്യു
മാനേജിംഗ് ഡയറക്ടർ

(continued from page 12)

witnessing for Christ. They taught scriptures as though they were teaching History or Geography. There was no personal touch in teaching. The pupils disliked this subject as it did not touch their lives in the least. As it was not an examination subject it was disliked. The subject carried no meaning to them. Some teachers antagonized the pupils by attacking the non-Christian religion in the class. Some violated the santcity of the personalities of their charges by suppressing questions. Some adopted a superior attitude and preached a kind of an imperial religion extolling the economic and scientific superiority of "Christian nations". All this made the pupils angry; but the feeling had to be suppressed in the presence of the teachers. It errupted later with vengeance. Thus false witnessing and wrong witnessing have both done a great deal of harm to the cause of Christ among the non-Christians.

The same kind of teachers worked among Christian pupils too both in schools and in Hostels. The result has been that the pupils who received the most from Christian institutions have done the most harm to the cause of Christ in this country. Christian pupils who received almost everything they had in Christian hostels and schools, became very selfish and materialistic and continued to demand more and more from the Church. When the Church was unable to accede to their demands, they became bitter enemies of the church and did incalculable harm to the cause of the Kingdom. The teachers either could not or did not share their spiritual experience with the pupils. The relationship between the teacher and the taught was perfunctory.

Now. can we honestly say that the conditions have changed in our schools? Are you Christian teachers genuinely Christian? Are they "spilling over" with the spirit of Christ? Do they feel the urge to present Christ to others? Even if there are a few Christian teachers who have had the the experience of the "new birth" in their lives, do they know how to share that expericence with others? Do we not feel different in sharing with others what we ourselves feel in our hearts? Even when we meet our most intimate friends, we talk of many things but the thing which has eternal values. What about our Hostels where we have an unusually good opportunity to influence the lives of the Christian children who are with us for about sixteen hours a day. We feed them, clothe them look-after their health but give scant attention to develop their spiritual and moral life. In fact, many of these children go out with wrong attitudes and foolish notions and do much harm to the church. In some hostels no scripture is taught. The home father or the mother is incompetent to lead these children in spiritual matters. They neither have the training nor inclination to do this sacred task. In all this, personal touch and patient sharing of personal experience are very necessary.

(To be continued)

---

ഫ്റാൻസിസിൻെറ പിൻഗാമികളായ ഫ്രാൻസിസ്കൻ സമൂഹക്കാരാണു ലോകത്തിലെ പകുതിയോളം കുഷ്ഠരോഗികളെ സംരക്ഷിച്ചു പോരുന്നതു്.

1914-ൽ ഒന്നാം മഹായുദ്ധം പൊട്ടിപ്പുറപ്പെട്ടപ്പോൾ ഡൗൺസ് മുറിവേററ യോദ്ധാക്കൾക്കു വൈ. എം. സി. ഏ. വഴിക്കു സേവനം ചെയ്തു. അവൻ ഈജിപ്തിലേയ്ക്കും പിന്നീടു യൂറോപ്പിലേയ്ക്കുംപോയി. ഇംഗ്ലണ്ടിൽ ബ്രൗൺ ആബാസ് ഫ്റാൻസിസ്കൻ ആലയം നമ്മുടെ കഥാനായകനാണു സ്ഥാപിച്ചതു്. ആശ്രയമില്ലാതെ പാതകളിൽ അലഞ്ഞു നടക്കുന്നവരെ ഉത്സാഹപൂർവ്വം കണ്ടുപിടിച്ച് അവിടെ ചേർത്തു സംരക്ഷിച്ചു. "സ്നേഹത്തിനു മടിയായിരിപ്പാൻ കഴികയില്ലെ"ന്നുള്ള വിശുദ്ധ ആഗസ്തീനോസിൻെറ വചനമായിരുന്നു അദ്ദേഹത്തിൻെറ പ്രമാണം. ഇടയ്ക്കു ഡൗൺസ് രാത്രിയിൽ ഇറങ്ങിപ്പോയി മദ്യപാനികളെ തേടിപ്പിടിച്ചു കൊണ്ടുവന്നു തന്നോടുകൂടെ താമസിപ്പിക്കും. 1945 ൽ അദ്ദേഹം ജർമ്മനിയിലേയ്ക്കു പോയി ഇംഗ്ലീഷ്സേനയാൽ അംഗഭംഗം വരുത്തിയ അനേകം ജർമ്മൻഭടന്മാർക്കു സേവനം അനുഷ്ഠിച്ചു. രണ്ടുവർഷം മുമ്പു അദ്ദേഹം രോഗബാധിതനായി ഇംഗ്ലണ്ടിലെ ഒരു സെൻറു ഫ്റാൻസിസ് ഭവനത്തിലേയ്ക്കു കൊണ്ടുവരപ്പെടുകയും കന്യാസ്ത്രീകളായ അമ്മമാർ ശുശ്രൂഷിച്ചു് കർത്താവിൽ ഭാഗ്യമരണം പ്രാപിക്കയുംചെയ്തു.

## വാർത്തകളുംകുറിപ്പുകളും

(കെ. വി. മാമ്മൻ ബി. ഏ.)

കത്തോലിക്കാ കോൺഗ്രസ്സിൻെറ 1958—ലെ ലക്ഷ്യം 'മദ്യവർജ്ജനം' എന്നതായിരിക്കണമെന്നു ഇക്കഴിഞ്ഞ ഞായറാഴ്ച കോട്ടയത്തു ചേർന്ന ക. കോ. വർക്കിംഗ്കമ്മിററിയുടെയും കൗൺസിലിൻെറയും യോഗങ്ങൾ നിശ്ചയിച്ചിരിക്കുന്നു. തികച്ചും സ്വാഗതാർഹവും സന്ദർഭോചിതവുമായ ഒരു തീരുമാനം. മദ്യനിരോധനം പരാജയമാണെന്നു പറഞ്ഞു അതു പിൻവലിക്കുന്നതിനുള്ള ഒരു ശ്രമം നടന്നുകൊണ്ടാണിരിക്കുന്നതു്. മദ്യത്തിൻെറ ദൂഷ്യവശങ്ങളെയും തന്മൂലമുള്ള ധാർമ്മിക അധ:പതനത്തേയും ജനങ്ങൾക്കു മനസ്സിലാക്കിക്കൊടുത്തുകൊണ്ടിരിക്കുന്ന അഖിലകേരളമദ്യവർജ്ജനപ്രസ്ഥാനത്തെ ക്രൈസ്തവരും അക്രൈസ്തവരും ഒരുപോലെ ശക്തിപ്പെടുത്തണം. കള്ളുഷാപ്പുകൺട്രാക്ട് പിടിച്ചു പണം സമ്പാദിക്കുകയും പണമുണ്ടെന്ന കാരണത്താൽ സമുദായത്തിൽ നേതൃത്വം ലഭിക്കുകയുംചെയ്യുന്ന ഇന്നത്തെ വ്യവസ്ഥിതി മാററുകതന്നെ വേണം. പ്രമേയം പാസ്സാക്കിയവർ തങ്ങൾ സ്വീകരിച്ചിരിക്കുന്ന മുദ്രാവാക്യം വിസ്മരിക്കാതിരുന്നാൽ മാത്രം പോരാ, ഊർജ്ജിതമായി പ്രവർത്തിക്കുകയുംവേണം.

### നൈനാൻ ഏബ്രഹാം.

ഇക്കഴിഞ്ഞ രണ്ടര വർഷക്കാലം പത്തനംതിട്ട കാതോലിക്കേററു കോളജിൻെറ പ്രിൻസിപ്പാലായിരുന്നു സ്തുത്യർഹമായ സേവനം അനുഷ്ഠിച്ചശേഷം ശ്രീ നൈനാൻ ഏബ്രഹാം പ്രിൻസിപ്പൽസ്ഥാനത്തിൽനിന്നും വിരമിച്ചിരിക്കുന്നു. അദ്ദേഹം കോൺപൂരിലെ ക്രൈസ്റ്റ്ചർച്ചുകോളജ്പ്രിൻസിപ്പാലായി നിയമിക്കപ്പെട്ടതനുസരിച്ചു് ഇക്കഴിഞ്ഞ വ്യാഴാഴ്ച അങ്ങോട്ട് പോയിരിക്കുന്നു. ഉന്നതമായ സ്വഭാവസംസ്കാരം, പരിശീലനം, ഭരണനിർവ്വഹണക്കഴിവ്, ക്രിസ്തീയസഭാ സേവനാസക്തി [illegible]ചായ ഗുണങ്ങൾ ഉള്ള ശ്രീ നൈനാൻ ഏബ്രഹാം, ചുരുങ്ങിയ കാലം കൊണ്ടു് കോളജിൻെറ [illegible]സിപ്പ്ളിനും സ്റ്റാൻഡാർഡും ഉയർത്തിയിട്ടുണ്ടു്. കാരണങ്ങൾ എന്താ[illegible]യിരുന്നാലും മി. നൈനാൻ ഏബ്ര[illegible]ഹാമിനെപ്പോലെയുള്ള ഒരു സ[illegible] വ്യക്തിയെ സഭയുടെ സമുന്ന[illegible] പനത്തിനു നഷ്ടപ്പെട്ടതു് തീ[illegible] ർഭാഗ്യകരമത്രേ പറ[illegible]

Reg. M. No. 5268 Licence No 89

ചർച്ചുവാർത്തകിളി

# CHRISTIAN WITNESSING AND SCHOOL

E. C. Reddy

I

The aim of Christian Witnessing is to further the cause of the kingdom of God on earth by telling others what a Christian has experienced in his own life. It is the sharing of one's experiences, inner thoughts and feelings with others. This experience is the out come of the relationship between God, our Heavenly Father and ourselves, His children. Jesus Christ, our Lord, revealed the Father to us and showed how we can enjoy His fellowship as His children and receive form Him constantly strength and courage to lead pure and serviceful lives.

In becoming the children of God we do not become childish by surrendering our individuality to Him. God has created us as independent personalities and He wants us to maintain this independence. Nevertheless we of our own free choice deliberately and consciously accept Gods will as our own and obey Him; because, we find that it is the only right thing to do. In betwe Gd and ourselves, this relationshi helps us to develop our personalies to such an extent that they will ecome a blessing to ourselves and o others. We experience God's esence and His salvation in our hear and face life with courage and nfidence. In witnessing, we sha with others this great change w h has taken place in our hearts.

Christian witn ing does not compel any one to ccept Christ It takes into accou the independence of each per on ven as God our creator respects ndependence, we too respect other ndependence. We do not take m advantage of peoples ignorance, rty or difficulties but merely share them our experience. We use e method of sweet persuasi We open windows of our hea and allow our friends to take into them. Just as a shephe s sheep to the pastures a r brooks and allows them to hemselves, so also, we the saving power of Jesus Christ and give them the freedom to accept or reject Christ. This is God's method. He does not compel anyone to follow Him. We too follow the same method.

About a century and a half ago, when the missionaries from the West started schools and introduced the western type of Education, they not only enlightened their minds by awakening the critical spirit in them but shared their own spiritual experiences with them. These missionaries did dot compel anybody to become Christians. They did not seek cheap conversions. They did not revel in numbers but followed the patient and laborious task of revealing their inner moral strength through Christ by witnessing. The result was that the early Christians although few came from better classes with the conviction that Christ is the only Saviour. They had to brave much persecutions, suffer loss of property and prestige but they were intellectuals and stalwarts in Christian faith. They became the foundation of the Christian Church in this country.

Much of this work, was done through schools and colleges. The missionaries who worked in these institutions were real Christians who had experienced power of Christ in their heart. Their lives and their witnessing were compatible with each other. The non Christian found them to be genuine men and women. Those who embraced Christianity did so out of conviction and they in turn through spoken and written words proclaimed the Christian gospel. It is also true that many Hindus and Muslims who attended our schools did not become Christians but were profoundly influenced by the earnest and sincere witness of the Christians. The pattern of their thinking and behaviour was changed. Their attitude towards moral questions was distinctly Christian. In short their very racter had been changed. If they not accept Christ openly, they of about changing the concepts eir own religious faith and influen ed the social and poli though of the day for the bett All th s was accomplished throug Christi n witnessing.

W ien mass movements among non-Christians started the laborious task of winning individuals through witness ng was neglec ted—mass movements brought a large number of people into the Christian fold. Much attention had to be paid to teach them the truths of Christianity and to lead them to a Chistian experience. Many missionaries an Indian preachers turned their atten tion to this task and the schools a evangeli tic agencies were neglected Althoug primary education amon mass movement Christians assume great importance, the usefulness o schools, except those with the ma ority Christian pupils, was questioned It was urgued with plausibility th Christian witnessing in predomin tly non-Christion schools mad the non-Christians our enemies. I was said that they build "a of resistance" against Christian teaching and later become be enemies of Christianity. In supt of this theory they cited a few amples of legislators, who had educated in Christian schools, later tried to pass conscience clau in their respective legislatures p hibiting the teaching of script in schools.

The above contention to a c tain extent was true but those w made such assertions did not pro into the cause of such oppositio The Christian teachers who w teaching scripture were of two kind Some Christian teachers were lik a bottle with wrong label. They were nominal Christians and had no spiritual experience of their own. They taught because they were asked to teach. They went to the classes with reluctance and often gossiped away the time. The pupils easily understood the insincerity of such teachers. The lives of such teachers at times did not glorify Christ. In some cases they were positively shameful. In such circumstances the non Christian teachers asked for the privilege of teaching "Bible". There were some Christian teachers who were sincere but completely ignorant of the method of teaching scripture and

(continued on page 11)

Printed and Published by N. M. aham B. A. at the Malayala Manorama Press, Kottaya